# ആശീർവാദം.

"വൈദികൻ മാസികയുടെ ഒന്നാം ലക്കം അയച്ചതു കണ്ടു. പട്ടക്കാർക്കും അയ്മേനികൾക്കും മാസിക ഒരുപോലെ പ്രയോജനകരമായിരിക്കുമെന്നു തന്നെയാണു് നമ്മുടെ അഭിപ്രായം. നിങ്ങളുടെ ഈ വക ശ്രമങ്ങൾക്കു നാം വിജയമാശംസിക്കുന്നു."

✠

മോറാൻ മോർ ബസേലിയോസ്

പൌരസ്ത്യ കാതോലിക്കാ.

—(o)—

## വിഷയവിവരം.

—✱—



—:o:—

# വൈദികൻ.


വാല്യം ൨. } ഫെബ്രുവരി ൧൯൩൦. { ലക്കം ൨.


## മംഗളാശംസ.

നമ്മുടെ പരിശുദ്ധപിതാവായ മോറാൻ മാർ പൌരസ്ത്യ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് മലങ്കര സുറിയാനി സഭയുടെ പരമാധികൃതനായി സ്ഥാനാരോഹണം ചെയ്തതു ക്രിസ്താബ്ദം ൧൯൨൯-ലെ നമ്മുടെ കർത്താവിന്റെ ദേവാലയപ്രവേശനപ്പെരുന്നാൾ ദിവസമായിരുന്നല്ലോ. ഈ കുംഭം ൪-ാംനു ശനിയാഴ്ച കൊണ്ടു പൂർത്തിയാകുന്ന ഒരു കൊല്ലത്തിനിടയ്ക്കു് ഹയറാർക്കിഭരണത്തിനുള്ള അഭിവൃദ്ധി, കാതോലിക്കാസിംഹാസനത്തിനു് സഭാംഗങ്ങളുടെ ഹൃദയത്തിലുള്ള സ്ഥിരമായ സ്ഥാനം, പ്രസ്തുത സിംഹാസനം യഥാവിധി സന്ധിച്ചുകൊണ്ടുപോകേണ്ടതിലേക്കു് വേണ്ട അനുകൂലസാഹചര്യങ്ങൾ എന്നിവയെ എല്ലാം കുറിച്ചു സഭാംഗങ്ങൾ ഗാഢമായി ആലോചിച്ചുകൊണ്ടിരിക്കുന്നതായിത്തന്നെ വിചാരിക്കേണ്ടതാണു്. എന്നാൽ പ്രസ്താവ്യമായ പുരോഗമനം മേൽപ്രസ്താവിച്ച കാര്യങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നതായി സാധാരണന്മാർക്കു പ്രത്യക്ഷപ്പെടുന്നില്ല.

മലങ്കരയുള്ള നാനൂററിഇരുപതിൽ അധികം പള്ളികളിൽ ഭൂരിപക്ഷവും, ബാവാതിരുമനസ്സിലെ പരമാധികാരം സമ്മതിക്കുന്നവരാകയാൽ ഏകദേശം മൂന്നു ലക്ഷം ജനങ്ങൾ ഓരോ ചക്രം റീശീസാ കൊടുക്കുന്ന പക്ഷം മററു സഹായങ്ങളൊന്നും കൂടാതെ സിംഹാസനകാര്യങ്ങൾ ഭംഗിയായി നിർവഹിക്കപ്പെടുന്നതായിരിക്കും. അതിലേക്കു വേണ്ട എല്ലാ ഒത്താശകളും ചെയ്തുകൊടുക്കുന്നതിനു എല്ലാ മേലദ്ധ്യക്ഷന്മാരും കശ്ശീശന്മാരും പൂർവ്വാധികം പ്രവർത്തിക്കുമെന്നു വിശ്വസിക്കുന്നു.

കാതോലിക്കാ ഇടവകയുടെ ഔദ്യോഗികവിഷയപ്രഖ്യാപനത്തിനും സന്ദേശവാഹനത്തിനും ആത്മീയവും സാമുദായികവുമായ മറ്റെല്ലാ പ്രബോധനത്തിന്നുമായി ഒരു അനുകാലികപത്രവും നിർബന്ധമായി ഉണ്ടായിരിക്കേണ്ട കാലം എത്രയും ആസന്നമായിരിക്കുന്നു. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു മനസംസ്കരണത്തിൽ അത്യുന്നതിയെ പ്രാപിച്ചിരിക്കുന്നവരിൽ പോലും അത്യധികം സംതൃപ്തിയും സൗഹാർദ്ദപ്രതിപത്തിയും ജനിപ്പിക്കുമാറ് തിരുമനസ്സിലെ സ്ഥാനമാഹാത്മ്യവും ചുമതലയും അനുസരിച്ചുയൻ ദൈവദാസനും അനുഗ്രഹീതനുമായി പ്രത്യക്ഷപ്പെട്ടതിനാലും മററും പരിശുദ്ധപിതാവു് ഉത്തരോത്തരം ജഗദഭിവന്ദ്യനായിത്തീരണമെന്നു 'വൈദികനും' ആദരപൂരസ്സരം ആശംസിച്ചുകൊള്ളുന്നു.

നമുക്കുള്ള രണ്ടു എപ്പിസ്കോപ്പന്മാരും സ്ഥാനാഭിഷിക്തന്മാരായിത്തീർന്നതും പ്രസ്തുതപെരുനാളിന്റെ അടുത്ത ദിവസമായിരുന്നല്ലോ. മലങ്കരസുറിയാനിസഭയിൽ ഏതൽക്കാലത്തു് അന്യാദൃശമായ തപോബലവും സന്യാസജീവിതനിഷ്ഠയും കൊണ്ടു പ്രശോഭിക്കുന്ന ആ രണ്ടു പിതാക്കന്മാരും അവരവരുടെ ഹൂഫക്കിയായിൽ പൂർവ്വാധികം അനുഗ്രഹപ്രദമായ അജപാലനം ചെയ്തുവാഴുമാറാകണമെന്നു വൈദികനും ഈ അവസരത്തിൽ പ്രാർത്ഥിക്കുകയും ഹൃദയംഗമമായ ഭക്ത്യാദരങ്ങളോടുകൂടെ എല്ലാ ആശംസകളെയും സവിനയം സമർപ്പിക്കയും ചെയ്തുകൊള്ളുന്നു.

# പത്രാധിപക്കുറിപ്പുകൾ.

## സ്കൂളുകളിലെ മതബോധനം.

ഇംഗ്ലണ്ടിൽ ആംഗ്ലേയസർക്കാർ നടത്തുന്ന സ്കൂളുകളിലെ മതബോധനം കുറേക്കൂടി പ്രായോഗികവും പ്രയോജനകരവുമാക്കി തീർക്കുന്നതിനു വേണ്ട പരിഷ്കാരങ്ങൾ നടത്തുന്നതിനു് കാന്തർപുരി ആർച്ചുബിഷോപ്പവർകൾ നിയമിച്ച കമ്മട്ടിക്കാർ അവരുടെ റിപ്പോർട്ടു് സമർപ്പിച്ചിരിക്കുന്നു. മതബോധനം നടത്തുന്നതിനു്, അദ്ധ്യാപകന്മാൎക്കു് വേണ്ട പരിശീലനം കൊടുക്കുവാൻ ശിക്ഷാക്രമപാഠശാലകൾ സ്ഥാപിക്കണമെന്നും, മതാഭ്യസനം ഒരു പ്രത്യേകഡിപ്പാർട്ടുമെന്റാക്കി പരിഷ്കരിക്കുന്നതിനു് ഒരു സെൻട്രൽ ഉപദേശകസംഘത്തെ നിയമിക്കേണ്ടതാണെന്നും മററും കമ്മിഷ്യൻ ശിപാർശു ചെയ്തിരിക്കുന്നു. ഈ റിപ്പോർട്ടു് തിരുവിതാംകൂറിലുള്ള ക്രൈസ്തവവിദ്യാലയാധികൃതന്മാർ വായിക്കുന്നതു് നന്നായിരിക്കും. ഈ രാജ്യത്തെ ക്രിസ്തീയവിദ്യാലയങ്ങളിൽ നാമമാത്രമായ ഒരുതരം മതബോധനം നടത്തുന്നുണ്ടു്. നിർബന്ധിതമല്ലാത്ത ഈ വിഷയം പഠിക്കുന്നതിനു് ക്രിസ്തീയവിദ്യാർത്ഥികൾപോലും അക്ഷന്തവ്യമായ അനാസ്ഥ കാണിക്കുന്നതിനുപുറമെ, അദ്ധ്യാപകന്റെ ഈ വിഷയത്തിലുള്ള അജ്ഞതയും, ശുഷ്കാന്തിക്കുറവും ഉത്സാഹമുള്ള കുട്ടികളേക്കൂടി നിരുന്മേഷരാക്കാറുമുണ്ടു്. സാധാരണവിഷയങ്ങൾ പഠിപ്പിക്കുന്നതിനു് അദ്ധ്യാപകൻ ശിക്ഷാക്രമം കഴിച്ചിരിക്കണമെന്നു് നിയമമുണ്ടു്. വേദപാഠം പഠിപ്പിക്കുന്നതിനു് പ്രത്യേകപരിശീലവും പരിശ്രമവും വേണ്ടാ എന്നു് ഇവിടുത്തെ ഇപ്പോഴത്തെ സ്ഥിതിഗതികൾകൊണ്ടു് തോന്നിപ്പോകുന്നു. നമ്മുടെ സമുദായംവക സ്കൂളുകളിലെ മതബോധനം ഊർജ്ജിതമായി നടത്തിക്കൊണ്ടുപോകുന്നതിനുവേണ്ടി അതിൽ അഭിരുചിയും സാമർത്ഥ്യവുമുള്ള അദ്ധ്യാപകന്മാരെ നിയമിക്കയും, ഇപ്പോഴുള്ള അദ്ധ്യാപകന്മാൎക്കു് അവധിക്കാലങ്ങളിൽ വേണ്ട ഉപദേശം കൊടുക്കുന്നതിനു് താൽക്കാലിക ക്ലാസുകൾ ഏർപ്പെടുത്തുകയും മററും ചെയ്യുന്നതിനു് വിദ്യാലയാധികൃതരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

## യുദ്ധോപകരണനിയന്ത്രണം.

മഹായുദ്ധാനന്തരം, ലോകസമാധാനത്തെ മാത്രം ലാക്കാക്കി സംസ്ഥാപിതമായിരിക്കുന്ന സർവ്വരാജ്യസഖ്യം ഇതുവരെയും പറയത്തക്കസ്വാധീനശക്തിയോ, പ്രാബല്യമോ പ്രാപിച്ചിട്ടില്ല. ഈയിടെ ഇംഗ്ലണ്ടിലെ തൊഴിലാളിമന്ത്രിസഭ യുദ്ധോപകരണനിയന്ത്രണത്തിനുവേണ്ടി ചെയ്യുന്ന യത്നങ്ങൾ മഹശ്ശക്തികളുടെ ശ്രദ്ധക്കും അനുകൂല്യങ്ങൾക്കും വിഷയീഭവിച്ചിട്ടുണ്ടു്.

യുദ്ധോപകരണങ്ങളുടെ അമിതമായ വർദ്ധനവും, കച്ചവടസംബന്ധമായും മററും രാജ്യങ്ങൾ തമ്മിൽ ദൈനംദിനം വർദ്ധിച്ചുവരുന്ന ഭിന്നതകളും തെററിദ്ധാരണകളും വീണ്ടും യുദ്ധമുണ്ടാകുന്നതിന് പ്രേരകങ്ങളാകയാൽ ഓരോ രാജ്യക്കാർക്കും സമാധാനപൂർവ്വം ഉൾഭരണം നടത്തിക്കൊണ്ടുപോകുന്നതിന് ആവശ്യമുള്ള യുദ്ധസാമഗ്രികൾ മാത്രമേ ഉണ്ടാകുവാൻ പാടുള്ളു എന്നു എല്ലാ രാജ്യക്കാരും കൂടി യോജിച്ച് ചില നിശ്ചയങ്ങൾ ചെയ്യുന്നതിനുള്ള ശ്രമങ്ങൾ, വിജയപ്രദമായി ഭവിക്കട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു. ദൈവാശ്രയംകൂടാതെ സ്വബുദ്ധിയിൽ മാത്രം ആശ്രയിച്ചുകൊണ്ടുള്ള പാശ്ചാത്യരാജ്യങ്ങളുടെ ശ്രമങ്ങൾ പരാജയത്തിൽ കലാശിക്കുവാനേ ഇടയുള്ളു. ക്രിസ്തീയ ആദർശങ്ങൾ അനുസരിച്ച് പ്രവൃത്തിക്കുവാനുള്ള സന്നദ്ധത ഭരണകർത്താക്കളിൽ ഉണ്ടാകാത്തിടത്തോളം യഥാർത്ഥസമാധാനമുണ്ടാകുന്നതല്ലാ.

### ഫലസ്തീൻ ലഹള.

യഹൂദന്മാരും, അറബികളുമായി ഫലസ്തീനിൽ നടക്കുന്ന ലഹള ലോകത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരിക്കുന്നു. ഇനിയും കുത്തിക്കൊല അവസാനിച്ചിട്ടില്ലെന്നു മാത്രമല്ലാ, ഗവർമ്മെൻറുമായി അറബികൾ നിസ്സഹകരണത്തിനും ഭാവിച്ചിട്ടുണ്ട്. ശലോമോൻെറ ദേവാലയഭിത്തിക്കു വെളിക്ക് യഹൂദന്മാർക്ക് ഒരു ആരാധനസ്ഥലമുണ്ട്. പക്ഷേ ആരാധനാസ്വാതന്ത്ര്യമല്ലാതെ സ്ഥലത്തിൻെറ ഉടമസ്ഥാവകാശം യഹൂദന്മാർക്കില്ലാ. കുറെ നാളുകൾക്കു മുമ്പ്, ആ ഭിത്തിയോടുചേർത്ത് മഹമ്മദീയർ കെട്ടിടങ്ങൾ പണിയിക്കുവാൻ ആരംഭിച്ചപ്പോഴാണ് ആദ്യമായി ലഹള ആരംഭിച്ചത്. യഹൂദന്മാർക്ക് ആരാധനയ്ക്കു അവിടെ കെട്ടിടങ്ങൾ ഇല്ലാ. വഴിയോടുചേർന്നുകിടക്കുന്ന തുറന്ന സ്ഥലത്തുവച്ചാണ് ആരാധന നടത്തുന്നത്. ആരാധനാസമയം സ്ത്രീപുരുഷന്മാർ തമ്മിൽ കാണ്മാൻ പാടില്ലാതവണ്ണം ഒരു മറ ഇടുക യഹൂദന്മാർക്ക് പതിവുണ്ട്. ഇതു യാത്രയ്ക്കു ഭംഗമുണ്ടാകുന്നു എന്ന ഭാവത്തിലാണ് ഇപ്പോഴത്തെ കലാപം ആരംഭിച്ചിരിക്കുന്നത്. മഹായുദ്ധശേഷം, ഫലസ്തീൻനാട്ടിൽ യഹൂദന്മാർ കുടിയേറുന്നതിന് ബ്രിട്ടീഷ് ഗവർമ്മെൻറ് പ്രോത്സാഹിപ്പിക്കുകയും വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്തതോടുകൂടെ, അമേരിക്കയിലും യൂറോപ്പിലുമുള്ള യഹൂദന്മാർ ലക്ഷക്കണക്കിന് പണം പിരിച്ച് സ്വജാതീയരെ ഫലസ്തീൻ നാട്ടിലേക്കയച്ചു. അവർ നല്ല വില കൊടുത്ത് അറബികളിൽനിന്ന് സ്ഥലം വാങ്ങി. ഇത് അവരെ വല്ലാതെ പരിഭ്രമിപ്പിച്ചതാണ് ലഹളയ്ക്കുള്ള പ്രധാനകാരണം.



---

## ദക്ഷിണേന്ത്യാസഭാസംഘടനയും

# സുറിയാനിസഭയും

[ദക്ഷിണേന്ത്യായിലെ യുണൈറ്റെഡ് സഭയും ആംഗ്ലിക്കൻ സഭയും വെസ്ലിയൻസഭയും തമ്മിൽ പുനരൈക്യം ഉണ്ടാകുന്നതിനുള്ള ആലോചന നടന്നുകൊണ്ടിരിക്കുന്നു. അതിൽ മലങ്കരസുറിയാനിസഭയും കൂടെ ചേരുകയില്ലേ എന്നൊരു പ്രശ്നം ഇംഗ്ലണ്ടിലെ ബിഷപ്പു ഗോർ, ഡാർവെൽസ്റ്റോൺ, സെൽവിൻ മുതലായ ആംഗ്ലോ കാതോലിക്കരും വേദശാസ്ത്രാഭിജ്ഞന്മാരുമായ ഒരു കമ്മററിയുടെ ദക്ഷിണേന്ത്യാപുനരൈക്യം സംബന്ധിച്ച ഒരു റിപ്പോർട്ടിൽ പ്രസ്താവിച്ചിരുന്നു. അതിനെ ആസ്പദമാക്കി തൃശ്ശിനാപ്പള്ളി ഹീബർകോളേജ് പ്രിൻസിപ്പൽ ഫാദർ ജെയിംസിന് ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകൾ അയച്ചുകൊടുത്തതും ഇംഗ്ലണ്ടിലെ ചർച്ചു ടെയിംസു പ്രതിവാരപത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതുമായ ഒരെഴുത്ത്.]

(പരിഭാഷ റെ. ക. വി. ചാക്കൊ അവർകൾ.)

ദക്ഷിണഇൻഡ്യയിൽ ആംഗ്ലിക്കൻസഭയും സൗത്ത് ഇൻഡ്യൻയുണൈറ്റെഡ് സഭയും വെസ്ലിയൻ സഭയും കൂടി പുനരൈക്യത്തിനായി ചെയ്യുന്ന ആലോചനയെക്കുറിച്ച് എനിക്കു പറയാനുള്ളതെന്തെല്ലാമെന്ന് പ്രസ്താവിക്കാൻ എന്നോട് ആവശ്യപ്പെട്ടിരിക്കുന്നു.

ക്രൈസ്തവലോകം ഒട്ടാകെത്തന്നെ പുനരൈക്യം പ്രാപിക്കണമെന്നും അങ്ങനെ പിതാവേ ഞാനും നീയും ഒന്നായിരിക്കുന്നപ്രകാരം അവരെല്ലാവരും നമ്മിൽ ഒന്നാകണമേ എന്നുമുള്ള നമ്മുടെ കർത്താവിന്റെ പ്രാർത്ഥന (വി: യോഹ ൧൭) എത്രയുമെളുപ്പം നിവർത്തിക്കപ്പെടേണ്ടതിലേയ്ക്കായി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന പലരിൽ ഒരുവനാണ് ഞാനും. അങ്ങനെയിരിക്കേ ഇപ്പോൾ ആലോചിച്ചുവരുന്ന 'ദക്ഷിണഇൻഡ്യാപുനരൈക്യ'ത്തിന്റെ അസ്ഥിവാരതത്വങ്ങൾ കാതോലിക്ക ഓർതൊഡോക്സുവിശ്വാസത്തിന്നനുയോജ്യമല്ലെന്നും ഓർതൊഡോക്സുസുറിയാനിസഭയ്ക്കു പ്രസ്തുത തത്വങ്ങളെ പുനരൈക്യത്തിനുള്ള ഒരു പ്രാരംഭശ്രമമായിട്ടുപോലും സ്വീകരിക്കാൻ നിവൃത്തിയില്ലെന്നും പറയേണ്ടിവന്നതിൽ അത്യധികം പരിതപിക്കുന്നു.

ക്രൈസ്തവസമുദായങ്ങളെല്ലാംകൂടി ഏകയോഗമാകേണ്ടിയിരിക്കുന്നുവെന്നുള്ള തത്വം അധികമധികമാളുകൾക്ക് ബോദ്ധ്യമായിക്കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. അങ്ങനെ സംഭവിക്കേണ്ടതു് ദൈവമഹത്വത്തിനും മനുഷ്യസൃഷ്ടിയുടെ പരമോദ്ദേശ്യസാഫല്യത്തിനും ആവശ്യകവുമത്രേ. പ്രസ്തുത പുനരൈക്യത്തിൽ പെടുന്ന സഭകൾ മററുസഭകളുമായി ഭാവികാലങ്ങളിൽ യോജിക്കുന്നതിനു തടസ്സമായി യാതൊരു വ്യവസ്ഥകളും ഇപ്പോൾ ചെയ്യുന്നില്ലെന്നുള്ളതും സന്തോഷകരമത്രേ. പക്ഷേ, ആലോചിച്ചുവരുന്ന പ്രകാരമുള്ള പുനരൈക്യം നടക്കുന്നപക്ഷം പുതിയ സംഘടനസഭയും, ഓർതോഡോക്സ് സിറിയൻസഭയും, തമ്മിലോ കാതോലികസഭാപരമ്പരോപദേശരീതി സ്വീകരിച്ചുപോരുന്ന ഏതെങ്കിലും സഭകൾ തമ്മിലോ, ഭാവിയിൽ യോജിക്കാനുള്ള മാർഗ്ഗം എല്ലാം അടഞ്ഞുപോകുമെന്നാണു് എനിക്കുള്ള ശങ്ക. സംഘടനപ്രവർത്തകന്മാരുടെ പ്രാരംഭപ്രസ്താവനയിൽ പ്രസ്തുതപുനരൈക്യത്തിന്റെ ഉദ്ദേശം സഭകളെ ഭിന്നിപ്പിച്ചിട്ടുള്ള ഉപദേശങ്ങളെ ക്ലിപ്തപ്പെടുത്തി അവയുടെ വ്യാപാരപരിധിയെ ചുരുക്കുകയല്ലാ, ബഹുവിധമായ ഉപദേശങ്ങളെ ഉൾപ്പെടുത്തുകയാണെന്നു് പ്രസ്താവിച്ചിരിക്കുന്നു. (Comprehension and not limitation) ഇപ്പോഴത്തെ പുനരൈക്യം അപ്പോസ്തലന്മാരുടെ ഉപദേശാചാരപരമ്പരകളെ അനുസൃതമായി പാലി



ച്ചുവരുന്ന സഭകളുമായിട്ടുകൂടി ഭാവിയിൽ യോജിക്കുന്നതിലേക്കുള്ള ഗൗരവമായ ഒരു ശ്രമമാണെങ്കിൽ, സുവിശേഷങ്ങളിൽ കാണപ്പെടുന്ന വിധവും, ചരിത്രപരമ്പരയിൽ ഇടമുറിയാതെ നിൽക്കുന്ന കാതോലികസഭ സംരക്ഷിച്ചു് ഉപദേശിക്കുന്ന പ്രകാരവുമുള്ള, കാതോലികവിശ്വാസോപദേശത്തെ പാലിക്കുകയല്ലാതെ മേൽപ്രസ്താവിച്ചപോലെയുള്ള ഭിന്നതത്വങ്ങളെ ഉൾപ്പെടുത്തി, പുനസ്സംഘടനം സാധിക്കുന്നതല്ലായിരിക്കണം, പുനരൈക്യപ്രവർത്തകന്മാർക്കുണ്ടായിരിക്കേണ്ട ശ്രമമെന്നു് എനിക്കു തോന്നിപ്പോകുന്നു.

ഓർത്തോഡോക്സ് സുറിയാനിസഭ ഉപദേശിക്കുന്നതു്, ക്രിസ്തുവിന്റെ സഭ, പരിശുദ്ധാത്മാവിന്റെ നിവാസഗൃഹമെന്നത്രേ. പരിശുദ്ധറൂഹാ, ആകട്ടെ നമ്മുടെ കർത്താവിനുള്ളതായി, ഉപദേഷ്ടാവു്, പുരോഹിതൻ, ഇടയൻ എന്ന ത്രിവിധമായ, ധർമ്മങ്ങളെ അനുഷ്ഠിച്ചിട്ടു്, ക്രിസ്തുസഭയെ ഏതുദ്ദേശസാദ്ധ്യത്തിനായി സ്ഥാപിച്ചുവോ, അതു് സഫലമാക്കാൻ സഭയെ ശക്തയാക്കുന്നു. പ്രസ്തുതധർമ്മങ്ങൾ മൂന്നും, ഒരേ ധർമ്മത്തിന്റെ വ്യാപാരപരമായ മൂന്നുവശങ്ങൾ മാത്രമാകുന്നു. സുറിയാനിസഭ, ഇവ മൂന്നിനേക്കുറിച്ചും ഉപദേശിക്കുന്നതെങ്ങനെയെന്നു, ഞാൻ പറഞ്ഞുകൊള്ളട്ടെ.

## സഭയേ ഏല്പിച്ചിരിക്കുന്ന പ്രബോധനകൃത്യം.

ദൈവത്തെ മനുഷ്യജാതിക്കു വെളിപ്പെടുത്തിക്കൊടുക്കുന്നതിനും, മനുഷ്യാവതാരം കൊണ്ടു് സാധിച്ച സ്ഥിതിയിൽ, മനുഷ്യരെ, രക്ഷിക്കുന്നതിനുമായിട്ടത്രേ നമ്മുടെ കർത്താവായ യേശുക്രിസ്തു വന്നതു്. ഭൂമിയിൽ ക്രിസ്തുവിന്റെ വേല, തുടർന്നുകൊണ്ടുപോകുന്നതിനു്, അവിടുന്നു്, സഭയ്ക്കു് അധികാരം കൊടുത്തു. മററുകാര്യങ്ങൾ സാധിക്കുന്ന കൂട്ടത്തിൽ അവിടുത്തെ പ്രബോധനജോലിയും, വഹിക്കുന്നതിനു് സഭ ശക്തയായിത്തീരുന്നതിലേക്കു്, പരിശുദ്ധറൂഹായെ വാഗ്ദാനം ചെയ്കയും ചെയ്തു.

### വേദപുസ്തകവും ഉപദേശപരമ്പരയും

വേദപുസ്തകങ്ങൾ സാക്ഷിക്കുന്ന പ്രകാരം, ദൈവാത്മാവ് വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ള, തത്വോപദേശങ്ങളുടെയും, സ്ഥാപനങ്ങളുടെയും ചരിത്രപരമ്പര, സഭയിൽ കാണപ്പെടുന്നുണ്ടു്. അത്തരം ഉപദേശപരമ്പരകൾ അധികവും സഭാസ്ഥാപനങ്ങളിൽ മൂർത്തിമത്തായിരിക്കുന്നു. അവയെക്കുറിച്ചു വേദപുസ്തകങ്ങളിൽ പ്രത്യക്ഷമായി പ്രസ്താവിച്ചിട്ടില്ലെങ്കിലും, ദിവ്യവെളിപാടു് വഴി ലഭിച്ച തത്വോപദേശങ്ങളേയും, പ്രമാണങ്ങളേയും അവ സംരക്ഷിച്ചുപോരുന്നു. ക്രിസ്തു തന്നെയും ശ്ലീഹന്മാർ മുഖാന്തരമത്രേ അവയെ ഉത്ഭവിപ്പിച്ചതു്. അതുകൊണ്ടു് അവ എക്കാലവും നിർബന്ധിതധർമ്മങ്ങളായി സ്ഥിതി ചെയ്യുന്നു. ഞായറാഴ്ച ആചാരം; ശിശുസ്നാനം; എന്നിവ ദൃഷ്ടാന്തങ്ങളത്രെ. കാതോലിക്കാസഭയുടെ സജീവമായ പ്രബോധക പ്രവർത്തനത്തിൽ നിന്നു് വേദപുസ്തകങ്ങളേയും, സദാചാരമര്യാദകളേയും വേർപെടുത്തി ഗണിച്ചുകൂടാ. മററു പുരാതനസഭകളെപ്പോലെ, സുറിയാനിസഭയും, ചില ഗ്രന്ഥകാരന്മാർ നാമകരണം ചെയ്തുപ്രകാരമുള്ള ഡ്യൂററോകാനോനിക (Deuterocanonical)പുസ്തകങ്ങളേയും, വേദപുസ്തകത്തിൻെറ ഒരു ഭാഗമായി ഗണിക്കുന്നു.

### വിശ്വാസപ്രമാണം.

സുറിയാനിസഭ നിഖ്യാവിശ്വാസപ്രമാണം (നിഖ്യ—കുസ്തന്തീനോസ്പോലീസ്) അതിൻെറ പൌരസ്ത്യരൂപത്തിൽ അതായതു് 'പുത്രനിൽനിന്നും പുറപ്പെടുന്നു,' എന്ന ഭാഗം വിട്ടിട്ട് സ്വീകരിക്കുന്നു. പ്രസ്തുത വിശ്വാസപ്രമാണം ഒരു വിശ്വാസനിർബന്ധമായി വിശ്വസിക്കേണ്ടവയിൽ എത്രയും ചുരുങ്ങിയ ഭാഗത്തിൻെറ മുദ്രയായിട്ടല്ലാ സ്വീകരിക്കേണ്ടതു്. പിതാക്കന്മാരുടെ സഭ ഉപദേശിക്കുന്ന സർവ്വത്തേയും ഒരുവൻ സമ്മതിക്കുന്നുവെന്നുള്ളതിൻെറ അടയാളമായിട്ടത്രെ.

### സഭയുടെ പൌരോഹിത്യധർമ്മം.

നമ്മുടെ കർത്താവ് അവിടുത്തെ പ്രധാന പൌരോഹിത്യധർമ്മം, അനുഷ്ഠിച്ചുകൊണ്ടു് അതിൻെറ ശക്തിയാൽ, ദൈവത്തിന്നും, അവിടുത്തേക്കുതന്നേയും വേണ്ടി അവിടുന്നു് മാദ്ധ്യസ്ഥീകജീവനം ചെയ്യു. നമ്മുടെ കർത്താവു് പുരോഹിതനും, ബലിയും, ആയിരുന്നുവെന്നുള്ള തത്വമാണു് സഭയിലെ വിശുദ്ധ കൂദാശകളേയും സഭ ഏകയോഗമായി ചെയ്യുന്ന ആരാധനയേയും കുറിച്ചുള്ള ഉപദേശങ്ങൾക്കു് ആസ്പദമായി കാണപ്പെടുന്നതു്. മനുഷ്യജാതിക്കു് കൃപാസമ്പാദനത്തിലുള്ള ദൈവനിയമിതമാർഗ്ഗങ്ങളാണു് കൂദാശകൾ. അവമൂലം കൃപ ലഭിക്കുന്നതു്, അവയിൽതന്നെ അന്തർലീനമായി അവയ്ക്കു് സഹജമായുള്ള ശക്തികൊണ്ടല്ലാതെ അനുഭവിക്കുന്ന ആളിൻെറ പ്രവൃത്തിയേയോ മനസ്ഥിതിയേയോ ആശ്രയിച്ചിരിക്കുന്നതല്ല. ശുശ്രൂഷിക്കുന്ന പുരോഹിതൻെറ യോഗ്യതയേയും അവലംബിക്കുന്നില്ല. അർഹനായ പുരോഹിതൻ യഥാവിധി അനുഷ്ഠിക്കുന്ന കൂദാശതന്നെ കൃപയ്ക്കു് നിദാനമായിരിക്കുന്നു. അനുഭവിക്കുന്ന ആളിൻെറ മനസ്ഥിതി നന്നായിരുന്നാൽ മാത്രമേ ആ ആളിൻെറ ജീവിതത്തിൽ കൂദാശ അനുഗ്രഹകരമായി തീരുകയുള്ളു. മനുഷ്യാവതാരം വഴിയായി സമ്പാദിച്ചു സ്ഥിതികൊണ്ടുണ്ടായ ഫലത്തെ വിശ്വാസികൾക്കു് നൽകുന്നതിലേക്കായി, ക്രിസ്തുതന്നെ സ്ഥാപിച്ച മാർഗ്ഗങ്ങൾ ആയതുകൊണ്ടത്രെ കൂദാശകൾക്കു് അനുഗ്രഹകരമായ ഈ ശക്തി ഉണ്ടായിവന്നതു്. സുറിയാനിസഭ ഏഴു കൂദാശകൾ സ്വീകരിക്കുന്നു. ദക്ഷിണേന്ത്യാപുനരൈക്യത്തിൽ പ്രസ്താവിച്ചുകാണുന്ന കൂദാശോപദേശം തൃപ്തികരമായിരിക്കുന്നില്ല. (തുടരും.)

# പത്രോസിൻെറ അന്ത്യം.

(ഒരു ഐതിഹ്യം)

(പി. സി. കോരുതു്.)

ഗാഥ.

"ഈ 'റോമാപട്ടണ'ത്തീശ്വരവിദ്വേഷി
'നീറോ'വിൻ നിഷ്ഠുരശാസനയാലെ",

സ്വർല്ലോകനാഥന്റെ സ്വന്തകുമാരകൻ
കല്യാണക്കാതലെൻ കർത്താവേശു.
ദിക്കെല്ലാം ദിവ്യോപദേശമാം പൂന്തേനിൽ
മുക്കിയവാസ്തവം മൂടിവയ്പാൻ,
ഇച്ചക്രവർത്തിക്കങ്ങിച്ഛയുണ്ടായതി—
ന്നച്ഛനീചത്വത്തിന്നൂക്കിനാലോ?
ക്രൈസ്തവർക്കാകിൽ വിസ്തൃതമിപ്പുരി
സ്വസ്ഥിതിയണയ്ക്കുകി"ല്ലീവിധത്തിൽ
ക്രിസ്തുവിൽ നിസ്തുലഭക്തിനിറഞ്ഞൊരാ-
പ്പത്രോസപ്പോസ്തലൻ ചിന്തിച്ചന്നാൾ
രാത്രിയിൽ താനേകമാത്രനായ് ഭീരുവായ്
യാത്രയായ് റോമിൽനിന്നത്യശ്രദ്ധം,
ഘോരാന്ധകാരവും തോരാതെ പെയ്യുന്ന
മാരിയും കൂട്ടാക്കാതോടിടുമ്പോൾ
ബദ്ധപ്പെട്ടംസത്തിൽ ക്രൂശേറ്റത്തെത്തുന്ന
മർത്ത്യനൊരുത്തനെക്കാണ്മാനായ് വന്നു.
പൊടുന്നനത്തമ്പുരാനന്നാളിൽ ഗോഗുൽത്താ-
ക്കന്നേറിപ്പോയൊരാക്കാഴ്ചപോലെ.
സൂക്ഷിച്ചു വീക്ഷിക്കെ, "രക്ഷകനേതുമ—
ദക്ഷിക്കുമൻപിലെ"ന്നോർത്തു ശിഷ്യൻ.
അൻപുള്ള തമ്പുരാൻ തൻമുമ്പിൽ കുമ്പിട്ടാൻ
വെമ്പലോടപ്പത്രോസ്സദ്ഭക്ത്യാ.
എന്നിട്ടപത്രോസ്സാരായുകയാ"യങ്ങ
പിന്നെയും ക്രൂശേറാൻ ഭാവിക്കയോ?"
കർത്താവരുളി "മൽപ്പത്രോസിനായിഞാൻ
പേർത്തും കുരിശിലേറേണ്ടിവന്നു,
ഇക്ഷിതിവാസികളൊക്കെയുമക്ഷണം
രക്ഷിക്കപ്പെട്ടന്നാൾ—പക്ഷമില്ല.
എങ്കിലെൻശിഷ്യനാം നിൻവീണ്ടെടുപ്പിന്നെൻ
ചങ്കിനിക്കത്തിത്തുറക്കവേണം."
കാര്യംഗ്രഹിക്കവെ പത്രോസുതാൻ, തന്റെ
ധൈര്യവിലോപത്തെ ശാസിക്കയായ്.



എങ്ങോട്ടെന്നില്ലാതങ്ങത്തൊന്നം ചെയ്യാൻ
മംഗലാത്മാവാകുമേശുവരപ്പാൾ.
പത്രോസണഞ്ഞിതു വീണ്ടുമാറോമായിൽ,
മാത്രവും ഭീരുത്വം കൈക്കൊള്ളാതെ.

* * *

അക്കൊടും രാക്ഷസബുദ്ധിയാം 'നീറോവിൻ
മുഷ്ക്കേഴും കല്പനയൊന്നിനാലേ,
ഘോരമാം ക്രൂശൊന്നിൽ പത്രോസേ, ത്തൂക്കുവാൻ
ക്രൂരരാമൊട്ടുപേർ തയ്യാറായി.
അക്ഷണമപ്പരിശുദ്ധൻശിഷ്യോത്തമ-
നക്ഷോഭമിങ്ങിനപേക്ഷിക്കയായ്:—
"മാമകപാഴ്ത്തല, മേലായിനിത്തിയി-
ട്ടീമരക്രൂശിൽ തറച്ചിടേണം.
എങ്കിലെന്നേശുവിൻദിവ്യമാം തൃപ്പാദ-
പങ്കജം മുത്തിടാമാടലാററാൻ"
അങ്ങിനപ്പത്രോസു ക്രൂശിക്കപ്പെട്ടത-
ന്നിംഗിതം പോലെതാൻ—ഭേദമെന്യേ.
ശിഷ്യപ്രധാനിയാം, മാ"രക്തസാക്ഷി"ത-
ന്നാശിസ്സിണങ്ങട്ടെ നമ്മൾക്കെന്നും.

---

# ക്രൈസ്തവസഭകളുടെ പുനരൈക്യം

(ശ്രീമാൻ കെ. വി. ചാക്കോ ബി. എ; എൽ. റ്റി.)

(തുടർച്ച)

അടുത്തകാലത്തു് പലേടിക്കിൽ പുനരൈക്യമോ അതിനുള്ള ഗൌരവമായ ആലോചനകളോ നടന്നു. ഇപ്പോഴും നടന്നു

കൊണ്ടുമിരിക്കുന്നു. പ്രോട്ടസ്റ്റന്റുകാരുടെയിടയിൽ ഈ പുതിയ പ്രസ്ഥാനം പ്രബലപ്പെടുന്നതിന് പല കാരണങ്ങളുമുണ്ട്.

വിമാനം, കമ്പിയില്ലാത്തപാൽ റേഡിയോ, ബ്രോഡ്കാസ്റ്റിങ്ങ്, ആവി, മോട്ടോർയന്ത്രങ്ങൾ എന്നിവയെല്ലാം കൊണ്ടു ലോകം വളരെ ചുരുങ്ങിപ്പോയി. ചെറിയ ചെറിയ സംഘങ്ങളായി പിരിഞ്ഞിരിക്കാതെ സാർവ്വഭൗമികമതിയാണംകൊണ്ട് സംഘങ്ങളും സ്ഥാപനങ്ങളും സംഘടിപ്പിക്കയും പ്രവർത്തിക്കയും ചെയ്യുന്നതിനു പരിഷ്കൃതാശയന്മാർ ഉത്സുകരായി കാണപ്പെടുന്നു. സർവ്വരാജ്യസഖ്യം, സർവ്വരാജ്യതൊഴിലാളിസംഘം വൈ. എം. സി. എ. പോലെയുള്ള സ്ഥാപനങ്ങൾ ഭിന്നസഭകളെയും യോജിപ്പിക്കുന്നതിന് പ്രേരിപ്പിക്കുന്നു.

മിഷ്യനറിസംഘങ്ങൾ വിദേശരാജ്യങ്ങളിൽ അടുത്തടുത്തും ഒരേദിക്കിൽ തന്നെയും മതപ്രചരണാർത്ഥം പ്രവർത്തിച്ചു, കുറെ ചെന്നപ്പോഴാണ് പാഴ്ചെലവ്, തീരാശണ്ഠ, ഉരംതിക്കിൽ പോലെയുള്ളവ പുനരൈക്യം കൊണ്ട് ഇല്ലാതാക്കണമെന്ന് ബോധ്യപ്പെട്ടത്. ലോകപ്രസിദ്ധനും അതിമഹാനുമായിരുന്ന ഡറാംബിഷപ്പ് വെസ്റ്റ്കട്ട് ഉപദേശിച്ചതു, ചൈനായിൽ പ്രോട്ടസ്റ്റന്റുസഭകൾ യാതൊന്നും പ്രവേശിക്കാതെ ആ ഭൂഭാഗം മുഴുവനും കത്തോലിക്കാസഭയ്ക്കു മാത്രമായി വിട്ടുകൊടുക്കണമെന്നായിരുന്നു. എന്നിട്ടോ അതു കേൾക്കുന്നതിന് ആരുമുണ്ടായില്ല.

മിഷ്യനറിവേലയുടെ ഫലമായി ഓരോ രാജ്യങ്ങളിലുമുണ്ടായ ദേശീയസഭകൾ രാജ്യാഭിമാനവും മേൽ പ്രസ്താവിച്ച ഏകയോഗബോധവും കൊണ്ട്, യൂറോപ്പിലെ സഭാശണ്ഠകൾ സ്വീകരിക്കാൻ തയാറില്ലാതെ യോജിക്കാൻ തുടങ്ങുകയായി. അക്രൈസ്തവർ, എതിർക്രൈസ്തവശക്തികൾ, സ്ഥൂലവാദികൾ മുതലായവരോടുള്ള സമരത്തിൽ ക്രൈസ്തവസഭ തമ്മിൽ കടിച്ചുപറിക്കുന്ന ഭാവം മതപ്രചരണവേലയ്ക്കു വലിയ തടസ്സമുണ്ടാക്കുന്നതായി പ്രവർത്തകന്മാർക്കു പൂർവ്വാധികം ബോധപ്പെട്ടു. സർവ്വമതതാരതമ്യപഠനം കൊണ്ടു അന്യോന്യമുണ്ടായിരുന്ന അസഹിഷ്ണുതയും മത[illegible]ബുദ്ധിയും വളരെ കുറഞ്ഞതും വേറൊരു കാരണമാണ്.



ഇങ്ങനെയെല്ലാം പുനരൈക്യത്തിനുള്ള ശ്രമങ്ങളും ഏർപ്പാടുകളും ധാരാളമായി നടന്നുകൊണ്ടിരിക്കുന്നു. ഉത്തരഅമേരിക്കയിലെ കാനഡാരാജ്യത്ത് പല പ്രോട്ടസ്റ്റന്റുസഭകൾ യോജിച്ചു. സ്കോട്ട്ലണ്ടിൽ പ്രധാനപ്പെട്ട മൂന്നുനാലു സഭകൾ ഉണ്ടായിരുന്നവ എല്ലാം ഇപ്പോൾ ഏകയോഗമായി. തെക്കേഇൻഡ്യയിൽ ലണ്ടൻ, സ്വീഡിഷ്ലൂഥറൻ, ജർമ്മൻ, ഫ്റീചർച്ചുസഭകൾ യോജിച്ച് ഏകസഭയായി. ആ ഐക്യസഭയും വെസ്ലിയനും ആംഗ്ലിക്കൻസഭയും കൂടി യോജിക്കാനുള്ള ആലോചന എത്രയും ഗൗരവമായി നടന്നുകൊണ്ടിരിക്കുന്നു. ആ കൂട്ടത്തിൽ മലങ്കരയിലെ സുറിയാനിക്കാർ യോജിക്കയില്ലേ! എന്ന് ഇംഗ്ലണ്ടിലെ ആംഗ്ലോ കാത്തോലിക്കന്മാരുടെ ഒരു പ്രസ്താവനയിൽ ഒരു പ്രശ്നം കാണുന്നുണ്ട്. പക്ഷെ മർത്തോമ്മാസുറിയാനിക്കാർ അവരുമായി യോജിക്കാൻ മാർഗ്ഗമില്ലാതില്ല.

ആംഗ്ലിക്കൻസഭയും ഗ്രീക്ക് അഥവാ പൗരസ്ത്യഓർത്തഡോക്സ്സഭകളും തമ്മിൽ യോജിച്ചാൽ കൊള്ളാമെന്നുള്ള അഭിലാഷം ആ രണ്ടു സഭകളിലുമുള്ള ചിലർക്കെല്ലാം ഉള്ളതായി കാണുന്നു.

ഇങ്ങനെ ലോകത്തിൽ പലേയിടങ്ങളിലും നടക്കുന്ന ശ്രമത്തിൽ ചില പ്രത്യേകപിരിവുകളും ക്രമീകരണങ്ങളും കാണുമാറുണ്ട്. സാമാന്യേന അഭിപ്രായങ്ങളിൽ അടുക്കുന്നവർ തമ്മിലും വിശ്വാസകാര്യങ്ങൾ കൊണ്ടല്ലാതെ ദേശഭേദമോ ഭരണരീതിയിലുണ്ടായ ഭിന്നാഭിപ്രായമോ മററു ഇതുപോലെ അപ്രധാനങ്ങളായ കാര്യങ്ങളോ കൊണ്ട് പിരിഞ്ഞുമാറിപ്പോയവർ തമ്മിലുമാണ് ഇപ്പോൾ പുനരൈക്യാലോചന അധികമായി കാണുന്നത്. ലൗസന്നേ കാൺഫറൻസു നടന്നു. റോമൻ കത്തോലിക്കാസഭ ഒഴിച്ചുള്ള എല്ലാ സഭകളും അവിടെ കൂടി. അവിടെ വ്യവഹാരവിഷയമായിരുന്ന അനേകസംഗതികൾ ഉണ്ടായിരുന്നു. സഭ, പൗരോഹിത്യം, കൂദാശകൾ പോലെ പലതും. ക്രിസ്തുവിന്റെ സുവിശേഷത്തു് ഒഴിച്ചുള്ള ഒരു സംഗതിയിലും പ്രോട്ടസ്റ്റന്റുകാരുമായി യോജിക്കാൻ നിവൃത്തിയില്ലെന്നു യവനായസഭയുടെ പ്രതിപുരുഷന്മാർ പ്രത്യേകിച്ച് ഗർമ്മാനോസു മെത്രാപ്പോലീത്താ ഖണ്ഡിച്ചുപറഞ്ഞു. അതുനിമിത്തം ലൗസ

ന്നേയോഗം ഒന്നും സാധിക്കാതെ പിരിഞ്ഞു. കഴിഞ്ഞാണ്ടിൽ ഊർശ്ലേമിൽ കൂടിയ സർവ്വലോകമിഷനറിയോഗത്തിൽ ഗ്രീക്ക് ഓർതഡോക്സ്കാർ ചേർന്നിരുന്നില്ല. അതുകൊണ്ട് അവിടെ പരിചിച്ചിൽ ഒന്നുമുണ്ടായില്ല.

ഇത്രയും കൊണ്ട് കാണാവുന്നതു് യോജിക്കണമെന്നുള്ള കാര്യത്തിൽ എത്ര നല്ല മനസ്സുണ്ടായാലും എന്തെല്ലാം ആവശ്യമുണ്ടായിരുന്നാലും വിശ്വാസകാര്യങ്ങളിൽ ഐകരൂപ്യം ഉണ്ടാകാൻ നിവൃത്തിയില്ലാത്തിടത്തു് പുനരൈക്യം സാമാന്യേന ദുസ്സാധമെന്നത്രേ. മലങ്കരയിൽ റോമൻകത്തോലിക്കർ അല്ലാത്ത സുറിയാനിക്കാർ വിശിഷ്യ മലങ്കര സുറിയാനിക്കാരും മാത്തോമ്മാക്കാരും തമ്മിൽ പുനരൈക്യം എത്രകണ്ടു സാദ്ധ്യമെന്നുള്ളതു് അടുത്തൊരു ഉപന്യാസം കൊണ്ട് വ്യവഹരിക്കാവുന്നതാണ്.

(തുടരും)

---

# ചിത്രസഞ്ചയം

(Painter.)

## സ്വപ്നം യഥാർത്ഥമാകുമോ?

"അമ്മ എന്റെ അടുക്കൽ ഉണ്ടെന്നുള്ളതു് യഥാർത്ഥമാണോ. അതോ ഇപ്പോഴും ഞാൻ സ്വപ്നം കാണുകയാണോ?" എന്നിങ്ങനെ പറഞ്ഞുകൊണ്ട് മിസ്റ്റർ സേൻ മാതൃമുഖത്തു് സൂക്ഷിച്ചുനോക്കി.

വാത്സല്യമകന്റെ മുഖത്തു് ചുംബിച്ചുകൊണ്ട് അവർ ചോദിച്ചു:—

'മകനെ, നീ എന്താണീപ്പറയുന്നതു്? നിന്റെ പ്രിയപ്പെട്ട അമ്മയുടെ മടിയിൽതന്നെയാണു് നീ കിടക്കുന്നതെന്നു് നിനക്കു് വിശ്വസിക്കുവാൻ പാടില്ലെന്നോ?'



"അമ്മേ അപ്പോൾ ഞാൻ കണ്ടുകൊണ്ടിരുന്ന സ്വപ്നം ഇത്രവേഗം യഥാർത്ഥമായിഭവിച്ചോ?" അല്പനേരം മൗനമായിരുന്നശേഷം അവൻ തുടർന്നുപറഞ്ഞു:—

എന്റെ തല മടിയിൽവച്ചുകൊണ്ട് അമ്മ ഈ കട്ടിലിൽ ഇതുപോലെ ഇരിക്കുന്നതായിരുന്നു സ്വപ്നത്തിന്റെ ആദ്യഭാഗം. അധികദിവസം, രോഗിയായ എന്നെ ശുശ്രൂഷിച്ചുകൊണ്ട് അമ്മ എന്റെകൂടെ താമസിച്ചു. അടിക്കടി രോഗം വർദ്ധിച്ചുകൊണ്ടും ഇരുന്നു. അമ്മ അടുത്തുണ്ടെന്നുള്ളതു് മാത്രമായിരുന്നു എന്റെ ഏക ആശ്വാസം. പക്ഷെ:——എന്നിങ്ങനെ അദ്ദേഹം അർദ്ധോക്തിയിൽ വിരമിച്ചു.

ക്ഷീണിച്ചതും നിദ്രാമാന്ദ്യം മാറീട്ടില്ലായിരുന്നതുമായ ആ മുഖത്തുണ്ടായ ഭാവഭേദത്തിന്റെ കാരണം എന്തായിരിക്കാമെന്നു് അവർ ആശ്ചര്യപ്പെട്ടുകൊണ്ട് 'കുട്ടാ, മുഴുവൻപറയാതെ പക്ഷെ:—എന്നു പറഞ്ഞുനിറുത്തിയതു് എന്തുകൊണ്ടാണു്?'

അല്പം ഇടറിയ ശബ്ദത്തിൽ അദ്ദേഹം പറഞ്ഞു:—

'അമ്മേ, പുത്രവത്സലയായ ഒരു മാതാവിനു് സ്വപ്നത്തിന്റെ അവസാനഭാഗം വഹിക്കുവാൻ പാടില്ലാതെ വന്നേക്കാമെന്നു് ഞാൻ ഭയപ്പെടുന്നു.'

'ഒരു സ്വപ്നത്തെപ്പററി ഇത്ര ഭയപ്പെടുവാൻ എന്താണു്? അതും ക്രിസ്ത്യാനികളായ നമ്മെസംബന്ധിച്ചു്! നിന്റെ മുഖഭാവം കണ്ടിട്ടു് നീ വളരെ മനോഭാരപ്പെടുന്നുവെന്നു് തോന്നുന്നല്ലോ?'

'എനിക്കു് അമ്മയെ സംബന്ധിച്ചല്ലാതെ മററു യാതൊരു മനോഭാരവുമില്ല.'

'മകനെ, എന്നെ സംബന്ധിച്ചു് എന്തുവിചാരിക്കുവാനാണു്? ഒരാൾ നമുക്കെല്ലാവൎക്കും വേണ്ടി വിചാരപ്പെടുവാനുള്ളപ്പോൾ, നമുക്കു് നമ്മെക്കുറിച്ചും മററുള്ളവരെക്കുറിച്ചും, ആകുലചിത്തരായിരിക്കുവാൻ ആവശ്യമില്ലല്ലൊ'

'അതുശരിതന്നെ. മനുഷ്യന്റെ സ്ഥിതികൾ നമുക്കു് നിശ്ചയമില്ലല്ലോ. ഈ രോഗത്താൽ അമ്മയും ഞാനുമായി വേർ

പെട്ടെന്നുവന്നാൽ ഏകാകിനിയായ എൻെറ അമ്മയുടെ അവസ്ഥ!..................... ......അദ്ദേഹത്തിൻെറ കണ്ണുകളിൽ കണ്ണുനീർനിറഞ്ഞു.

'മകനെ, ദൈവത്തിൽ വിശ്വസിക്കുക. സർവ്വവും അവിടെ ഭരമേൽപ്പിക്കുക. പിന്നെ ഒന്നിനെക്കുറിച്ചും വിചാരപ്പെടേണ്ട ആവശ്യമില്ല,...........................................ആകട്ടെ സ്വപ്നത്തിൻെറ അവസാനഭാഗംകൂടെ കേൾക്കട്ടെ.'

'ഒരു മാതാവിൻെറ മടിയിൽ കിടന്നുകൊണ്ട് അവളുടെ ഏകപുത്രൻ മരിക്കുന്നതാണ് അവസാനരംഗം!

ഇരുവരും അല്പനേരത്തേക്കൊന്നും സംസാരിച്ചില്ല. അനന്തരം അവർ ഒരു ദീർഘനിശ്വാസത്തോടുകൂടെ "കുട്ടാ, ഒന്നു മയങ്ങുക നേരംവെളുക്കുമ്പോഴേക്ക് സുഖംകിട്ടും' എന്നുപറഞ്ഞു് മകൻെറ തല താഴ്ത്തി തലയിണയിൽ വച്ചിട്ട് അടുത്തമുറിയിലേക്കുപോയി അവിടെ അവർ മുട്ടുകുത്തി ദുഃഖത്തോടുകൂടി അല്പനേരം പ്രാർത്ഥിച്ചു.

* * * * * * *

൨

കമലമ്മ, സമ്പന്നരായ മാതാപിതാക്കന്മാരുടെ ഏകസന്താനമായിരുന്നു. സമ്പത്തിലെന്നപോലെ സൗന്ദര്യത്തിലും സൗശീല്യത്തിലും അവൾ അനുഗ്രഹീതയായിരുന്നു. എന്നാൽ അവളുടെ ഈ സൗഭാഗ്യാവസ്ഥ അധികനാൾ നിലനിന്നില്ല. മാതാപിതാക്കന്മാരുടെ അതിരററ ലാളനയിൽ വളർന്നുവന്ന ഈ ഇളംവല്ലി അഞ്ചാമത്തെ വയസ്സിൽ അവരുടെ വിയോഗം നിമിത്തം വാടിത്തളരുവാൻ തുടങ്ങി. എങ്കിലും അവളുടെ ഇളയച്ഛൻ വാത്സല്യപൂർവ്വം അവളെ വളർത്തിക്കൊണ്ടുവന്നതിനാൽ ആ ദുഃഖം മുഴുവൻ അനുഭവിക്കുവാൻ അവൾക്ക് ഇടയായില്ല. അവളുടെ വിദ്യാഭ്യാസം അടുത്തുള്ള ഒരു കന്യകാമഠംവക പാഠശാലയിലായിരുന്നു നടന്നതു്. അവിടുത്തെ അധ്യാപികമാരായ സന്യാസികളോടുകൂടെയുള്ള താമസം അവൾക്ക് ഏററം സന്തോഷകരമായിരുന്നതിനാൽ അവധികാലങ്ങളിൽകൂടെയും വീട്ടിൽ പോകാതെ അവൾ മഠത്തിൽതന്നെ താമസിക്കുമായിരുന്നു.



പതിനെട്ടാമത്തെ വയസ്സിൽ അവൾ വിദ്യാഭ്യാസം അവസാനിപ്പിച്ചു. ആ ആണ്ടിൽത്തന്നെ അവളുടെ വിവാഹവും നടന്നു. ഭർത്താവായ ചന്ദ്രസേനൻ, ഉത്തമനും, സുമുഖനും, ഉന്നതവിദ്യാഭ്യാസമുള്ളവനുമായ ഒരു ചെറുപ്പക്കാരൻ ആയിരുന്നു. വിവാഹശേഷം, ഉടൻതന്നെ ജോലിസ്ഥലത്തു് എത്തണമെന്നു കമ്പികിട്ടുകയാൽ, കമലമ്മയെ വീട്ടിൽ താമസിപ്പിച്ചിട്ട് ചന്ദ്രസേനന് ജോലിസ്ഥലത്തു പോകേണ്ടതായിവന്നു. ഒരു വർഷം കഴിഞ്ഞു്, കുറച്ചുനാളത്തെ അവധിയിൽ അദ്ദേഹം ഭാര്യാഗൃഹത്തിൽ വന്നു താമസിച്ചു. ഇത്രനാളും വിരഹം അനുഭവിച്ചുകൊണ്ടിരുന്ന കമലമ്മയുടെ സന്തോഷം പറഞ്ഞറിയിക്കുവാൻ പ്രയാസം. കഷ്ടം! ആ നവദമ്പതിമാരുടെ കളങ്കരഹിതമായ ജീവിതത്തിൽ ഉദിച്ചുയർന്ന സ്നേഹസൂര്യകിരണങ്ങൾ, ഇത്രവേഗം കാർമേഘപടലങ്ങളാൽ ഗ്രസിക്കപ്പെടുമെന്ന് ആരു തന്നെ വിചാരിച്ചു!!

നാട്ടിലെത്തി രണ്ടു മാസം കഴിയുന്നതിനു മുമ്പ് ചന്ദ്രസേനൻ രോഗിയായിത്തീർന്നു. രോഗം എന്താണെന്നു് ഒരു തുമ്പുമില്ല. കട്ടിലിൽനിന്ന് എഴുന്നേൽക്കുവാൻ പാടില്ല. ഭക്ഷണവും കഴിക്കയില്ല. വൈദ്യന്മാർ അവരുടെ സാമർത്ഥ്യം മുഴുവൻ പ്രയോഗിച്ചു. യാതൊരു ഫലവുമുണ്ടായില്ലെന്നല്ല രോഗം പോലും നിശ്ചയിക്കുവാൻ അവർക്കു കഴിഞ്ഞില്ല. ഓരോ ദിവസം കഴിയുന്തോറും സംസാരിക്കുന്നതുതന്നെ പ്രയാസമായി. ഒരു ദിവസം വൈകിട്ടു മൂന്നുമണിയോടുകൂടി വളരെ ശ്രമപ്പെട്ട് അദ്ദേഹം "കമലം" എന്നു വിളിച്ചു. ഉടൻതന്നെ അവൾ കിടക്കയുടെ അടുത്തുചെന്ന് അദ്ദേഹത്തിൻെറ മുഖത്തു സൂക്ഷിച്ചുനോക്കി. അദ്ദേഹം അവളുടെ കൈയിൽ കടന്നുപിടിച്ചു. നന്നേ ക്ഷീണിച്ചും, വിളറിയും ഇരുന്നെങ്കിലും നിഷ്കളങ്കമായ സ്നേഹത്തെയും, നിസ്തുലമായ ആത്മസമാധാനത്തെയും, വിളിച്ചറിയിക്കുന്ന ഒരു മന്ദഹാസം അപ്പോൾ ആ മുഖത്തു പ്രത്യക്ഷപ്പെട്ടു. (പരലോകത്തിൻെറ അസ്സുരത ഓർത്തു അദ്ദേഹം പുഞ്ചിരിക്കുക ആയിരുന്നിരിക്കാം.) അല്പം കഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ശരീരം വിറയ്ക്കുന്നതായി അവൾക്കു തോന്നി. പെട്ടെന്നു കൈയിലുണ്ടായിരുന്ന പിടി വിടുകയും, ആ ആത്മാവ്

ഈ ലോകത്തോടു യാത്ര പറയുകയും ഒന്നിച്ചുതന്നെ കഴിഞ്ഞു. ഹാ! കഷ്ടം!! ആ യുവതി ഇതെങ്ങനെ സഹിക്കും? അവൾ ബോധംകെട്ടു പിന്നോക്കം വീണു. ഒരു ദിവസം മുഴുവൻ ബോധരഹിതയായി കിടന്നുപോയതുകൊണ്ടു് ഭർത്താവിൻെറ ശവസംസ്കാരം പോലും അവൾ അറിഞ്ഞില്ല.

"എൻെറ ദൈവമേ, ഞാൻ ഏകാകിയായി ആയുസ്സ കഴിക്കണമെന്നോ എൻെറ വിധി" എന്നിങ്ങനെ ഉച്ചരിച്ചുകൊണ്ടു അവൾ കണ്ണുതുറന്നു. കട്ടിലിൽ ഇരുവശവും ഇരുന്നു് വാത്സല്യപൂർവ്വം അവളെ ശുശ്രൂഷിക്കുന്ന രണ്ടു യൂറോപ്യൻസഹോദരിമാരെയാണു് അവൾ കണ്ടതു്. എഴുന്നേൽക്കുവാൻ ഭാവിച്ച അവളെ അവർ താങ്ങി എഴുന്നേൽപ്പിച്ചു. മുഖത്തു പതറിക്കിടന്ന മുടി ഇരുവശവും ഒതുക്കിക്കൊണ്ടു്, 'സഹോദരി'മാരിൽ ഒരു ആളുടെ തോളിൽ മുഖം മറച്ചു അവൾ തേങ്ങി കരയുവാൻ തുടങ്ങി. ഉടൻതന്നെ അവർ അവളെ വണ്ടിയിൽ കയററി മഠത്തിലേക്കു കൊണ്ടുപോയി. ഒരു മാസം അവിടെ താമസിച്ചു കഴിഞ്ഞു, അവൾ വീട്ടിലേക്കു മടങ്ങിയുള്ളു.

വിധവയും ഗർഭിണിയുമായ കമലമ്മ രണ്ടു ഭൃത്യജനങ്ങളോടുകൂടി വീട്ടിൽ താമസമാക്കി. രണ്ടു മാസത്തിനുമുമ്പുള്ള ആ വീട്ടിൻെറ സ്ഥിതിയും ഇപ്പോഴത്തേതും തമ്മിൽ എന്തന്തരം? മണികിലുങ്ങുന്ന പാദസരശബ്ദത്തോടുകൂടി വേഷവിഭൂഷിതയായി പലപ്പോഴും വീട്ടിനുള്ളിൽ ഓടിനടക്കുന്ന ആ യുവതി ഇപ്പോൾ ആഭരണങ്ങളും പട്ടുവസ്ത്രങ്ങളും ഉപേക്ഷിച്ചു്, പരുക്കൻശുഭ്രവസ്ത്രം മാത്രം ധരിച്ചു ഒരു മേശയുടെ അരുകിൽ ഇരുന്നു് എന്തെങ്കിലും വായിക്കുന്നതായി പലപ്പോഴും അവളെ കാണാമായിരുന്നു. പഠിക്കുന്നകാലത്തു തന്നെ വേദപാഠക്ലാസുകളിൽ സംബന്ധിക്കുക നിമിത്തം രക്ഷിതാവായ മിശിഹാതമ്പുരാനെയും, അവിടുത്തെ രക്ഷാകരവ്യാപാരങ്ങളെയും, അവൾ അറിഞ്ഞിരുന്നു. ഇപ്പോഴാകട്ടെ, മഠത്തിലുള്ള അവളുടെ താമസവും, അവരുടെ കാരുണ്യപ്രവൃത്തികളും, മററുള്ളവരെ ശുശ്രൂഷിക്കുന്നതിലുള്ള അവരുടെ താല്പര്യവും, ദൈവാരാധനയിലുള്ള അവരുടെ അതിതീക്ഷ്ണതയും നിമിത്തം മിശിഹായിലേക്കു് അവൾ കൂടുതൽ ആകർഷിക്കപ്പെട്ടു. ഉയർന്ന തരത്തിലുള്ള സ്വയംപരിത്യാഗജീവിതത്തിനു് പ്രാപ്തികൊടുക്കുന്ന ആ മതത്തേയും മതസ്ഥാപകനേയും അവൾ ഹൃദയപൂർവ്വം പൂജിച്ചു. അതിനാൽ ഈ മനോവേദനയിലായിരുന്ന കാലത്തു് ക്രിസ്തുമതത്തെക്കുറിച്ചു് കൂടുതൽ പഠിക്കുവാൻ അവൾ ശ്രമിച്ചുകൊണ്ടിരുന്നു. ഇതവൾക്കു് ഒട്ടു് ആശ്വാസപ്രദമായിരുന്നു.

ഈ തരത്തിൽ മാസം ആറേഴു കഴിഞ്ഞു. അവളുടെ പ്രസവകാലവും സമീപിച്ചു. മിശിഹാതമ്പുരാനെ അവളുടെ രക്ഷിതാവായി സ്വീകരിക്കുവാനുള്ള ഏററം അടുത്ത അവസരത്തെയും അവൾ പ്രതീക്ഷിച്ചു. മഠത്തിലെ സഹോദരികളിൽ ഓരോരുത്തർ മാറിമാറി അവളോടുകൂടി താമസിച്ചു് അവളെ പരിചരിക്കുന്നുണ്ടായിരുന്നു. യഥാകാലം അവൾ ഒരു ആൺകുട്ടിയെ പ്രസവിച്ചു. കുട്ടിക്കു രണ്ടുമാസം പ്രായമായപ്പോൾ അവളും കുട്ടിയും സ്നാനമേററു വിശുദ്ധസഭയുടെ അംഗങ്ങളായിത്തീർന്നു. കമലമ്മയുടെ കണ്മണിയായി വളർന്നുവന്ന കുട്ടി പ്രായമായതോടുകൂടി വിദ്യാഭ്യാസത്തിനു നിയോഗിക്കപ്പെട്ടു. പകൽ ഏതാനും സമയംമാത്രം ആ ഓമനയെപിരിഞ്ഞിരിക്കുക അവൾക്കു സങ്കടമായിരുന്നു. അധ്യയനദിവസങ്ങളിൽ മണിപന്ത്രണ്ടായാലുടൻ അവൾ പൂമുഖത്തു എത്തി റോഡിലേക്കു നോക്കി നില്ക്കും. കുട്ടി മുററത്തു് എത്തിയാലുടൻ അവൾ ഓടിയെത്തി അവനെ കോരിയെടുത്തു മാറോടു് ചേർത്തണയ്ക്കുകയും ആ ഇളംകൈകൾരണ്ടും കൊണ്ടു കഴുത്തിൽ ചുററിപ്പിടിച്ചു അവളുടെ മുഖത്തു് ഒരു ചുംബനം കൊടുക്കുകയും ചെയ്യുന്നതോടുകൂടെ കഴിഞ്ഞുപോയ സകല ദുഃഖങ്ങളും അവൾ മറക്കുമായിരുന്നു. [തുടരും]

## ജീവിതത്തിൽ
# വിശുദ്ധഭാവം.

(ശ്രീമാൻ പൈലൊ പോൾ ബി. എ.)

(തുടർച്ച)

ക്രിസ്തുവിൻെറ പുനരുത്ഥാനത്തിനുശേഷം, അതുനിമിത്തം

അവരുടെ വിശ്വാസം ദൃഢമാകയും അവർ പരിശുദ്ധാത്മാവിനെ പ്രാപിക്കയും ചെയ്തതിൽപിന്നെ ശിഷ്യന്മാരുടെ ജീവിതത്തിൽ ഇങ്ങനെയുള്ള വിരുദ്ധങ്ങൾ അധികമായി കാണുമാറില്ല. എങ്കിലും അന്ത്യോക്ക്യയിൽ വെച്ചു പത്രോസ് കാണിച്ച ഭീരുത്വവും (ഗല. ൨-൧൨) പൌലോസ് മർക്കോസിനോടു അനുകമ്പയില്ലാതെ പ്രവർത്തിച്ചതും (അ. പ്ര. ൧൫-൩൯) എത്രയോ മഹാന്മാരായ ക്രിസ്ത്യാനികളും എപ്പോഴും കരുതലുള്ളവരായിരുന്നില്ലെങ്കിൽ തങ്ങളുടെ ഉൽകൃഷ്ടനിലയിൽ നിന്നു അധഃപതിച്ചുപോകാനിടയുണ്ടെന്നു കാണിക്കുന്നു. അപ്പോസ്തലപ്രവൃത്തികളിൽ ശിഷ്യന്മാരുടെ സ്വഭാവം സുവിശേഷങ്ങളിലേതിനേക്കാൾ വിരുദ്ധങ്ങൾ കുറഞ്ഞിട്ടുള്ളതായിട്ടാകുന്നു കാണുന്നതു്. ഇതിനുകാരണം അവരുടെ വിശ്വാസം ദൃഢമായതും ആദ്ധ്യാത്മികത്വം വർദ്ധിച്ചതുമാകുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനത്താൽ അവരുടെ വിശ്വാസം ബലപ്പെടുകയും പരിശുദ്ധാത്മാവിന്റെ ആവേശത്താൽ അവരുടെ ഹൃദയവും അങ്ങനെ അവരുടെ ജീവൻ മുഴുവനും വിശുദ്ധീകരിക്കപ്പെടുകയും ചെയ്തു.

ജീവിതത്തിൽ വിരുദ്ധങ്ങളുണ്ടാകുന്നതിനു രണ്ടാമത്തെ കാരണം നീചപ്രേരണകളാൽ നിയന്ത്രണം ചെയ്യപ്പെടുന്ന ഒരു സ്വഭാവത്തോടു അവിടെയും ഇവിടെയും കിട്ടുന്ന ഉൽകൃഷ്ടാശയങ്ങൾ ഘടിപ്പിച്ച ഒരു ജീവിതക്രമം രൂപീകരിക്കാനുള്ള ശ്രമമാകുന്നു എന്നു ആദ്യം പറഞ്ഞുവല്ലോ. ഇതിന്റെ ഉദാഹരണങ്ങൾ സുവിശേഷങ്ങളിൽ പലതുണ്ടു്. ഈ തരം വിരുദ്ധങ്ങളെ സംബന്ധിച്ചു പരീശന്മാരെ ക്രിസ്തു പലപ്പോഴും ശാസിച്ചിട്ടുണ്ടു്. ഇവരുടെ കാര്യത്തിൽ നാം കാണുന്നതു അപൂർണ്ണമായ ഭക്തിയല്ല, യഥാർത്ഥത്തിൽ കേവലം ഭക്തിയില്ലാത്ത ഒരു ഹൃദയവും അതോടു ചേർന്നുതന്നെ ഭക്തിയുടെ വേഷവും ബാഹ്യമായ ആഡംബരങ്ങളും ആകുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനത്തിനുമുമ്പു് ശിഷ്യന്മാർ ക്രിസ്തുവിനോടു യഥാർത്ഥഭക്തിയുള്ളവരായിരുന്നു. അവനോടു വിശ്വസ്തതയുള്ളവരായിരിക്കണമെന്നുതന്നെയായിരുന്നു അവരുടെ നിശ്ചയവും. എങ്കിലും പരീക്ഷകൾ വന്നപ്പോൾ അവർക്കു് അവയെ ജയിക്കാൻ ശക്തിയില്ലാതെപോയി. പണം സമ്പാദിക്കാൻ വിധവമാരുടെ വീടുകളെ കവർച്ചചെയ്യുകയും അതേസമയം എല്ലാവരും കാണുന്നതിനായി പരസ്യസ്ഥലങ്ങളിൽ നിന്നുകൊണ്ടു പ്രാർത്ഥനകഴിക്കയും ചെയ്യുന്നവരുടെ ജീവിതത്തിലെ വിരുദ്ധവും പരീക്ഷകളാലോ പീഡകൾ നിമിത്തമോ തങ്ങളുടെ ഉൽകൃഷ്ടജീവിതരീതിയിൽ നിന്നു ചിലപ്പോൾ പതിച്ചുപോകുന്നവരുടെ ജീവിതത്തിലെ വിരുദ്ധവും രണ്ടും രണ്ടാണു്. അപ്രകാരംതന്നെ നീതി പ്രവർത്തിക്കണമെന്നോ കരുണകാണിക്കണമെന്നോ ദൈവേഷ്ടം എന്താണെന്നാലോചിച്ചു് വല്ലകാര്യവും ചെയ്യണമെന്നോ ആഗ്രഹമില്ലാതെ മതത്തിന്റെ ബാഹ്യമായ ആചാരങ്ങളുടെ അനുഷ്ഠാനത്തിൽ നിഷ്ഠയുള്ളവരുടെ ജീവിതത്തിലെ വിരുദ്ധവും, ഓർക്കാതിരിക്കുമ്പോൾ പെട്ടെന്നൊരു സംഭവമുണ്ടായിട്ടു് ഒരു ക്രിസ്തുശിഷ്യനു് യോഗ്യമല്ലാത്തവിധത്തിൽ പ്രവർത്തിച്ചുപോകുന്നവരുടെ ജീവിതത്തിലെ വിരുദ്ധവും സമമല്ല.

കപടജീവിതം എന്നു നാമകരണം ചെയ്യാവുന്ന രണ്ടാമത്തെതരം ജീവിതത്തിലെ പരസ്പരവിരുദ്ധങ്ങൾക്കു പലകാരണങ്ങൾ ഉണ്ടു്. മതത്തിൽ ഭക്തിയോ വിശ്വാസമോ ഇല്ലാതിരിക്കുന്നതിനോടുകൂടെ എല്ലാവരും ചെയ്യുന്നതു ചെയ്തേക്കാം എന്നൊരു വിചാരം ഉണ്ടാകുമ്പോൾ ജീവിതത്തിൽ പരസ്പരവിരുദ്ധങ്ങൾ ഉണ്ടാകും. ഉദാഹരണമായി, പള്ളിയിൽപോകയും ആരാധനയുടെ ബാഹ്യാചാരങ്ങൾ നിരുത്സാഹമായി അനുഷ്ഠിക്കയും, ജീവിതത്തെ ഭരിക്കുന്ന ഭക്തിയില്ലെങ്കിലും, മതത്തിനുപകരം മൂഢവിശ്വാസങ്ങൾ കൈക്കൊണ്ടിട്ടു, ഭക്തിസൂചകപ്രവൃത്തികളാൽ ദൈവത്തെപ്രസാദിപ്പിക്കാമെന്നു വിചാരിക്കുന്നതിനാലും ജീവിതത്തിൽ പരസ്പരവിരുദ്ധങ്ങൾ ഉണ്ടാകും. മററുള്ളവരുടെ കണ്ണിൽ പൊടിയിട്ടു തങ്ങളുടെ ദുഷ്പ്രവൃത്തികളേയും ദുരുദ്ദേശങ്ങളേയും മറയ്ക്കുന്നതിനു് ഭക്തിയുടെവേഷം കെട്ടിനടക്കുന്നവരുടെ ജീവിതവും വിരുദ്ധങ്ങൾനിറഞ്ഞതായിരിക്കും.

നമ്മുടെ കർത്താവിന്റെ കാലംമുതൽ ഇന്നേവരെയുള്ള ക്രിസ്തുമതചരിത്രത്തിൽ മേൽവിവരിച്ചപ്രകാരമുള്ള രണ്ടുതരം ജീവിതവിരുദ്ധങ്ങളുടെയും ദൃഷ്ടാന്തങ്ങൾ അനേകമുണ്ടു്. ഏതെങ്കിലും കാലത്തോ ഏതെങ്കിലും ദേശത്തോ ക്രിസ്തുമതം അഭിലഷണീയമായ അഭിവൃദ്ധി പ്രാപിക്കാതിരിക്കയോ അതിന്റെ പ്രചരണ പ്രവൃ

ൻ ഭാവിച്ചതായും അപ്പോൾ ഭയപരവശയായ സിപ്പോറ ഒരു കൽക്കത്തികൊണ്ടു് അവരുടെ കുട്ടിയെ ചേലചെയ്തതായും ഉടൻ യഹോവ മോശയെവിട്ടു പോയതായും വി: വേദത്തിൽകാണുന്നുണ്ടല്ലോ? മിദിയാമിൽവച്ചു ജനിച്ച കുട്ടിയെ മോശ ചേലചെയ്യാതെ ഇരുന്നതുകൊണ്ടാണു് യഹോവാ കോപിച്ചതു് എന്നു് ഇവിടെ സ്പഷ്ടമാകുന്നു.

കാനാൻദേശം അബ്രഹാമിനും സന്തതികൾക്കും വാഗ്ദാനം ചെയ്തതിന്റെ പ്രത്യക്ഷലക്ഷ്യമായി ഒരു അടയാളം കൊടുത്തതുപോലെ, ആധുനികഇസ്രായേലാകുന്ന നമുക്കു സ്വർഗ്ഗീയകനാൻ വാഗ്ദത്തം ചെയ്തതിന്റെ മുദ്രയായി വിശുദ്ധമാമോദീസാ തന്നിരിക്കുന്നു. ചേലാകർമ്മം കൂടാതെ ലൗകികകനാനിൽ പ്രവേശിക്കുവാൻ ഇസ്രായേലിനു് അവകാശമില്ലാതെയിരുന്നതുപോലെ വി: മാമോദീസാ കൂടാതെ സ്വർഗ്ഗീയകനാനിൽ പ്രവേശിക്കുവാൻ നമുക്കും കഴിയുന്നതല്ല.

പഴയ നിയമപ്രകാരം നിഴലായിരുന്നവയെ മാററി തൽസ്ഥാനത്തു പുതിയതും കാതലും ആയതിനെ നമ്മുടെ കർത്താവു സ്ഥാപിച്ചു. 'മനുഷ്യപുത്രൻ ശാബതിനും കർത്താവാകുന്നു' എന്നു അവിടുന്നു കല്പിച്ചിരിക്കുന്നതിൽനിന്നു പഴയതിനെ സ്ഥാപിച്ച അവിടുത്തേക്കു് അതു മാററി തൽസ്ഥാനത്തു് പുതിയ ഒന്നിനെ സ്ഥിരപ്പെടുത്തുവാനും അധികാരമുണ്ടെന്നു വ്യക്തമാകുന്നു. ചേലാകർമ്മമാകുന്ന പഴയമുദ്രയെ മാററി തൽസ്ഥാനത്തു വിശുദ്ധമാമോദീസായാകുന്ന പുതിയമുദ്രയെ സ്ഥിരപ്പെടുത്തുവാൻ അവിടുന്നു നിശ്ചയിച്ചിരുന്നെങ്കിലും, താനും ചേലാകർമ്മം സ്വീകരിക്കതന്നേ ചെയ്തു. പഴയതിന്റെ യഥാർത്ഥ്യത്തിനും, അതു ദൈവകല്പിതമെന്നു നമ്മെ വിശ്വസിപ്പിക്കുന്നതിനും, ഇതു് ഏററം ആവശ്യമായിരുന്നു.

നമ്മുടെ കർത്താവ് വാഗ്ദത്തസന്തതികൾക്കുള്ള പഴയ മുദ്രയെ സ്വശരീരത്തിൽ സ്വീകരിച്ചതിന്റെ ഓർമ്മയിൽ സംബന്ധിക്കുന്നതിനും അതിന്റെ അനുഗ്രഹങ്ങളെ പ്രാപിക്കുന്നതിനുമത്രേ ഇന്നു നാം ദേവാലയത്തിൽ വന്നിരിക്കുന്നതു്. ഇന്നേദിവസം നാമും ചേലയേൽക്കണം. എന്നാൽ നമുക്കു ജഡത്തിലല്ല



ഹൃദയത്തിലത്രേ പരിച്ഛേദന ഉണ്ടായിരിക്കേണ്ടതു്. 'ഹൃദയത്തിനും ചെവിക്കും ചേലയില്ലാത്തവരെ! എന്നു് വി: സ്തേപ്പാനോസ് തന്റെ കേഴ്‌വിക്കാരെ അഭിസംബോധനം ചെയ്യുന്നു. നമ്മുടെ ഹൃദയവും ചെവിയും ചേല ചെയ്യപ്പെടണം. ചതിവു്, വഞ്ചന, അസൂയ, കപടം, ദ്വേഷം, കോപം, നിഗളം, ദ്രവ്യാഗ്രഹം, അശുദ്ധചിന്തകൾ മുതലായ സ്വഭാവദൂഷ്യങ്ങളെ ഹൃദയത്തിൽനിന്നു ഛേദിച്ചുമാററണം. അപ്പോൾ ഹൃദയം ശുദ്ധമായിത്തീരും. ചെവിയുടെ ഉപയോഗം കേട്ടു് അനുസരിക്കുകയാകുന്നു. അനുസരണബുദ്ധിയോടുകൂടെ കേൾക്കാത്ത ചെവികൾ ചേല ചെയ്യപ്പെടാത്തവയാകുന്നു. ദൈവകല്പനകളെ അനുസരണബുദ്ധിയോടുകൂടെ കേൾക്കുവാൻ തക്കവണ്ണം നമ്മുടെ ചെവി ചേല ചെയ്യപ്പെടണം. നമുക്കു ഹൃദയത്തേയും ചെവിയേയും ചേലചെയ്തു് ദൂഷ്യഭാഗങ്ങളെ മുഴുവനായി അതിൽനിന്നു് മാററുകയും, ശുദ്ധീകരിക്കപ്പെട്ട ഒരു പുതിയജീവിതം ഇന്നു് ആരംഭിക്കുകയും, അതു തുടർന്നുകൊണ്ടു പോകുകയും ചെയ്യാം.

—*—

# ക്രൈസ്തവ വേലയുടെ വിജയം.

(ശ്രീമാൻ വി. ജി. ജോർജ്ജു് ബി. എ; എൽ. ററി.)

മനുഷ്യരെ മിശിഹാതമ്പുരാന്റെ സ്വഭാവമുള്ളവരാക്കിത്തീർക്കുകയാണു് സകലക്രിസ്തീയവേലയുടേയും പരമസാദ്ധ്യം. ഇതുവിജയകരമായിത്തീരുന്നതിനു് പലകാര്യങ്ങളും ആവശ്യം സാധിക്കേണ്ടതായിരിക്കുന്നു. അവഗ്രഹിക്കാതേയും പ്രായോഗികമാക്കാതെയുമിരുന്നാൽ എല്ലാക്രിസ്തീയവേലയും അപജയത്തിൽ കലാശിക്കുവാനേ ഇടയുള്ളു. സമുദായോദ്ധാരണത്തിൽ ശ്രദ്ധിച്ചാൽ അദ്ധ്യാത്മികജോലിക്കു് കൂടുതൽഫലപ്രാപ്തിയുണ്ടാകും. സമുദായോദ്ധാരണത്തിനുവേണ്ടി ക്രിസ്തീയസഭ എന്തു ചെയ്യണമെന്നുപര്യാലോചിക്കാം.

ഐഹികജീവിതത്തിൽ മനസ്സു്, ശരീരം എന്നിവകൂടാതെ ആത്മാവിനെകുറിച്ചുമാത്രം നമുക്കു് ചിന്തിയ്ക്കുന്നതിനു് നി

വിത്തിയില്ല. അതുകൊണ്ടു് ക്രിസ്തീയവേലക്കാർ മനസ്സിൻേറയും ശരീരത്തിൻേറയും ആവശ്യങ്ങളെക്കൂടിപരഗണിച്ചു് അവരുടെ പ്രവൃത്തിപദ്ധതിയെ രൂപവൽകരിക്കുന്നില്ലെങ്കിൽ അവരുടെ വേലയ്ക്കുവേണ്ടഫലം ഉണ്ടാകയില്ല എന്നസാത്യം വി: വേദത്തിൽനിന്നും നിഷ്പ്രയാസം തെളിയിക്കാവുന്നതാണു്. സഭാംഗങ്ങളുടെ ശാരീരികമായും മാനസീകമായുമുള്ളവളർച്ചയിൽ ക്രിസ്തീയസഭ പ്രവൃത്തിക്കേണ്ടതു് എങ്ങനെ? ക്രിസ്തീയസഭാംഗങ്ങളുടെ ഇടയിൽ നടത്തേണ്ട ജോലിയെക്കുറിച്ചു വ്യവഹരിക്കുമ്പോൾ ഒരു ഇടവകയുടെ ഉള്ളിൽകടന്നു അവിടെനടക്കേണ്ടുന്ന കാര്യങ്ങളെ ആസ്പദമാക്കി ചിന്തിക്കുന്നതു് നന്നാണു്.

ഇടവകയിലെ നിർദ്ധനന്മാർ, വിധവന്മാർ, ബാലികാബാലന്മാർ, വിദ്യാഭ്യാസമില്ലാത്തവരേ, വൃദ്ധർ എന്നിവർക്കുവേണ്ടി എന്തെല്ലാം ചെയ്യുന്നതിനു് ഇടവകയ്ക്കു് കടമയുണ്ടു്? തൊഴിലില്ലാതെയും പണിയെടുക്കുന്നതിനു മനസ്സുണ്ടെങ്കിലും നിസ്സാരമായ ഒരു മൂലധനത്തിൻെറ അഭാവം മൂലവും നട്ടം തിരിയുന്ന യൌവനക്കാർ, വിദ്യാഭ്യാസവും മൂലധനവും ഉണ്ടെങ്കിലും അവയെ പ്രയോജനകരമാക്കിത്തീർക്കുന്നതിനുള്ള മാർഗ്ഗങ്ങൾ കാണാതെവിഷമിച്ചു കഷ്ടപ്പെടുന്നയുവാക്കന്മാർ, ഇവരോടുള്ള ഇടവകയുടെധർമ്മം എങ്ങിനെനിർവഹിക്കാം? ഇടവക ജനങ്ങൾ തമ്മിൽ ഉണ്ടാകുന്ന വഴക്കും വ്യവഹാരങ്ങളും തീർത്തുസമാധാനം പരിപാലിക്കുന്നതിനു് സഭയ്ക്കെന്തുചെയ്യുവാൻകഴിയും? അക്ഷരാഭ്യാസം ഇല്ലാത്തപ്രായം ചെന്നവർ, അവരവരുടെ തൊഴിൽ നടത്തിക്കൊണ്ടു് പോകുന്നതിനു് സൌകര്യമില്ലാതെകഷ്ടപ്പെടുന്ന സാധുക്കൾ, ഇവരോടു് സഭയ്ക്കു് വല്ലകടമയുമുണ്ടോ? ഇടവകയിലുള്ള ജനങ്ങളുടെ ആരോഗ്യസംരക്ഷണത്തിനു വേണ്ടി എന്തെല്ലാം പ്രവൃത്തിക്കുന്നതിനുകഴിയും? അധഃകൃതവർഗ്ഗക്കാരിൽനിന്നു് ക്രൈസ്തവമതം സ്വീകരിക്കുന്നവരോടുള്ള ഇടവാംഗങ്ങളുടെ ചുമതല എന്തു്? ഇവ ഓരോന്നിനെ കുറിച്ചും വിസ്താരമായി പ്രതിവാദിക്കുന്നതിനു് ഭാവിക്കുന്നില്ലെങ്കിലും ഏതാനും ചിലതിനെ കുറിച്ചു് അല്പം സൂചിപ്പിക്കുന്നതു് ചിന്താശീലന്മാർക്കു് പ്രയോജകീഭവിക്കുമെന്നുവിശ്വസിക്കുന്നു.

ഗ്രാമങ്ങളിലെ പാഠശാലകളിൽ കളിസ്ഥലങ്ങൾ ഉണ്ടായിരിക്കയില്ല. അതിനാൽ പള്ളികളോടു് അടുത്തസ്ഥലത്തു് എവി



ടെയെങ്കിലും കളിസ്ഥലങ്ങൾ ഉണ്ടാക്കിക്കൊടുത്തു് കുട്ടികളുടെ കായികാഭ്യാസം നടത്തേണ്ടതു് ആവശ്യമാണു്. ദേവാലയം സ്ഥിതിചെയ്യുന്നപറമ്പുകളിൽ കളികൾക്കു് സൌകര്യമുണ്ടാകുന്നതു് നന്നല്ലായിരിയ്ക്കും. എവിടെയായാലും അതു ഒരുപിള്ളരുകളിയായികരുതേണ്ട ഒന്നല്ല. കുട്ടികളുടെ കളികളിൽ കൂടി അവരെ എന്തുമാത്രം സ്വഭാവസംസ്കരണമുള്ളവരാക്കി തീർക്കാമെന്നുള്ള ഗൌരവാവഹമായ വിഷയത്തിലേക്കു ഇവിടെ പ്രവേശിക്കുന്നില്ല. അതിൻെറ പ്രയോജനം ആധുനികവിദ്യാഭ്യാസ പ്രവർത്തകന്മാർഎല്ലാവരും ഒരുപോലെ സമ്മതിച്ചിരിക്കുന്നു.മായാദീപപ്രദർശനം വഴിയായികുട്ടികളുടെ അറിവുവർദ്ധിപ്പിക്കയും അങ്ങനെ സമുദായസേവനത്തിൽ അവരെ ആസക്തരാക്കിത്തീർക്കയും ചെയ്യേണ്ടതാണു്. ഇടവകയുടെ മേൽനോട്ടത്തിൽ അക്ഷരജ്ഞാനമില്ലാത്തവർക്കുവേണ്ടി നിശാപാഠശാലകൾ സ്ഥാപിച്ചു നടത്തിക്കൊണ്ടു് പോകേണ്ടതു് ആവശ്യമാണു് ജ്ഞാനസംവർദ്ധകങ്ങളായ പുസ്തകങ്ങൾ, മാസികകൾ, വർത്തമാനപ്പത്രങ്ങൾ എന്നിവ വായിക്കുന്നതിനു ഇടവകാംഗങ്ങൾക്കു് സൌകര്യമുണ്ടാക്കികൊടുക്കണം.

പ്രസംഗങ്ങൾ, ലഘുലേഖകൾ എന്നിവകൊണ്ടു് ആരോഗ്യസംരക്ഷണത്തിനു ഉപയുക്തങ്ങളായ അറിവുകൾ ജനതതിക്കു് പ്രദാനം ചെയ്യണം. വാസസ്ഥലങ്ങൾ, കുടിക്കുന്ന വെള്ളം, ശ്വസിക്കുന്ന വായു, ഭക്ഷിക്കുന്നസാധനങ്ങൾ, മലമൂത്രവിസർജ്ജനത്തിനു ഉപയോഗിക്കുന്ന സ്ഥലങ്ങൾ എന്നിവയെക്കുറിച്ചു ആവശ്യമായ ജ്ഞാനം കൊടുക്കുന്നതു് എത്രയും പ്രയോജനകരമായിരിക്കും.

കോളറ, മസൂരി, സന്നിപാതജ്വരം മുതലായ പകർച്ചവ്യാധികൾ പകരുന്നതെങ്ങിനെ? അവയിൽനിന്നു രക്ഷപെടുന്നതിനു അനുഷ്ഠിക്കേണ്ട മാർഗ്ഗങ്ങൾ ഏവ? ഇവയെല്ലാം ജനങ്ങൾ അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാണു്.

സംക്ഷിപ്തമായി പറഞ്ഞാൽ സാമ്പത്തികമായും സാമുദായികമായും മാനസീകമായുമുള്ള പരിപൂർണ്ണസൌഭാഗ്യം അനുഭവിക്കേണ്ടതിനു ഇടവകയിലുള്ള എല്ലാവർക്കും സൌകര്യമുണ്ടാക്കികൊടുക്കേണ്ടതു് സഭയുടെ ചുമതലയാണു്.

ഇപ്രകാരം പ്രവർത്തിക്കുന്നതിനു ആവശ്യമുള്ള പണമെവിടെ? ആളാരു? ഇടവകയുടെ ശക്തിയെല്ലാം വേണ്ട പ്രകാരം നിയന്ത്രിച്ചു ഒരു കേന്ദ്രത്തിലേക്കു നയിക്കുന്നതിനു ഇടവകപട്ടക്കാരൻ ശ്രദ്ധപതിക്കേണ്ടതാകുന്നു. ഇടവകയുടെ നാനാമുഖങ്ങളായ അഭിവൃദ്ധിമാർഗ്ഗങ്ങളെ ഉദ്ദേശിച്ചു പ്രവർത്തിക്കുന്നതിനു കഴിവും മനസ്സും ഉള്ളവരെ സഹപ്രവർത്തകന്മാരായി ക്ഷണിക്കണം. അപ്രകാരം ചെയ്യുവാൻ ഇടവകപ്പട്ടക്കാരനെ സഹായിക്കുന്നതിനു ഒരു ഭരണക്രമം ആവശ്യമാണു്. സാമുദായികമായ ഇത്തരം ജോലികൾ കൂടി നിർവഹിക്കുന്നതു സഭയുടെ ചുമതലയാകുന്നു. അപ്രകാരം ചെയ്യാതെയിരുന്നാൽ സഭ ചെയ്യേണ്ടിയ ഒരു കർത്തവ്യകർമ്മം ചെയ്യുന്നില്ലെന്നും അതുകൊണ്ടു് ആത്മീകജോലിക്കു പരിപൂർണ്ണമായ ഫലപ്രാപ്തിയുണ്ടാകയില്ലെന്നുമുള്ളതു് സ്പഷ്ടമാകുന്നു. ഇടവക പട്ടക്കാർ ഈ വക കാര്യങ്ങളെപ്പററി അവധാനപൂർവ്വം ചിന്തിച്ചു് വേണ്ടതു പ്രവർത്തിക്കുവാൻ ഇതിലേക്കു് അവരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

---

# സൺഡേസ്കൂളുകളുടെ ആധുനികനില.

(ററി. ഐ. ജോസഫ് ശെമ്മാശ്ശൻ. ബി. എ.)

സുറിയാനിസഭാംഗങ്ങളുടെ വിപ്ലവപരമായ മനസ്ഥിതിക്കു് വ്യതിയാനം ഉണ്ടാക്കി അവരിൽ മതബോധം ജനിപ്പിക്കുന്നതിനു് സൺഡേസ്കൂളുകൾ ഒരുത്തമമാർഗ്ഗമായിരിക്കുമെന്നു് ഞാൻ മുമ്പിലത്തെ ലേഖനത്തിൽ പ്രസ്താവിച്ചു. ഇത്ര പ്രാധാന്യമുള്ള ഒരു സ്ഥാപനത്തെ ശക്തിപ്പെടുത്തി ശരിയായ പന്ഥാവിൽകൂടി നയിക്കുന്നതിന് സമുദായം പൊതുവേയൊ ചുമതലാബോധമുള്ളവർ പ്രത്യേകമായോ ഉത്സാഹിക്കുന്നില്ലെന്നുള്ള പരമാർത്ഥം വ്യസനസമേതമെങ്കിലും പ്രസ്താവിക്കാതിരിപ്പാൻ നിവൃത്തിയില്ല. ഈ അഭിപ്രായം പ്രസ്പഷ്ടമാകുന്നതിനു് നാലുവർഷക്കാലത്തോളമുള്ള സൺഡേസ്കൂൾ സംബന്ധമായ എന്റെ അനുഭവത്തെ അടിസ്ഥാനപ്പെടുത്തി ആ വേലയുടെ തൽക്കാലനില ബഹുജനസമക്ഷം സമർപ്പിക്കയും ഇപ്പോൾ സൺ



ഡേസ്കൂൾ വേലയിൽ ഏർപ്പെട്ടിരിക്കുന്ന ആളുകളുടെ ധർമ്മബോധത്തിൽ എത്തുപെടേണ്ട ചില കാര്യങ്ങളെ ചൂണ്ടിക്കാണിക്കയുംചെയ്തുകൊള്ളട്ടെ.

തുമ്പമൺ, നിരണം, കോട്ടയം എന്നീഭദ്രാസന ഇടവകകളിൽ പെട്ടതും പേരിനുമാത്രമുള്ള എന്റെ മേൽനോട്ടത്തിൽ ഇരിക്കുന്നതുമായി നാലുക്ലാസ്സുകൾ ഉള്ള അൻപത്തിരണ്ടും അഞ്ചുക്ലാസ്സുകൾ ഉള്ള പതിമൂന്നും ആറുക്ലാസ്സുകൾ ഉള്ള ആറും ഏഴുക്ലാസ്സുകൾ ഉള്ള നാലും ഉൾപ്പെടെ എഴുപത്തഞ്ചു സ്കൂളുകളാണുള്ളതു്. കഴിഞ്ഞവർഷാവസാനപരീക്ഷയ്ക്കു ഇത്രയും സ്കൂളുകൾക്കു ചോദ്യക്കടലാസുകൾ അയച്ചുകൊടുത്തു് പൊതുപ്പരീക്ഷ നടത്തി. പഠനരീതിക്കു ഐകരൂപ്യമുണ്ടാകണമെന്നുകരുതി അഞ്ചും ആറും ഏഴും ക്ലാസ്സുകളുടെ ഉത്തരക്കടലാസുകൾ പരിശോധിച്ചതിൽ ഓരോ സ്കൂളിന്റേയും സ്റ്റാൻഡാറിൽ കാര്യമായ അന്തരം ഉണ്ടെന്നു നിഷ്പ്രയാസം മനസ്സിലായി. അതിനുള്ള പ്രധാനകാരണം അധ്യാപകന്മാരുടെ അധ്യയനരീതിയിലുള്ള വ്യത്യാസമോ, യോഗ്യതയില്ലാത്ത കുട്ടികളെ ഉയർന്നക്ലാസ്സിൽ പഠിപ്പിക്കുന്ന സമ്പ്രദായമോ ആയിരിക്കുവാനെ നിവൃത്തിയുള്ളു. വിദ്യാഭ്യാസമുള്ള ആളുകൾ സൺഡേസ്കൂളുകളിൽ പഠിപ്പിക്കുന്നതിനും, അവയെവേണ്ടവിധത്തിൽ പ്രോത്സാഹിപ്പിക്കുന്നതിനും ഈയിടെ വൈമനസ്യം പ്രദർശിപ്പിച്ചുവരുന്നുണ്ടു്. ഇപ്പോഴത്തെ അധ്യാപകന്മാരിൽ ഭൂരിപക്ഷവും, പഠിപ്പിക്കുന്നതിനുതക്ക പാണ്ഡിത്യമൊ പരിശീലനമോ സിദ്ധിച്ചിട്ടില്ലാത്തവരുമാണു്. അതുകൊണ്ടു പ്രാപ്തിയുള്ള അധ്യാപകന്മാരെ നിയമിക്കയൊ അല്ലാത്തപക്ഷം ഇപ്പോഴുള്ള അധ്യാപകന്മാർക്കുവേണ്ട അറിവും പരിശീലനവും കൊടുക്കത്തക്കമാർഗ്ഗം ഉണ്ടാക്കുകയോചെയ്താലല്ലാതെ സൺഡേസ്കൂളുകൾക്കു ഐകരൂപ്യം ഉണ്ടാകുന്നതല്ല.

ഇടവകാംഗങ്ങൾ തമ്മിലുള്ള സ്വൈരക്കുറവു്, പട്ടക്കാരുടെ സമയക്കുറവും സൗകര്യക്കുറവും, അധ്യാപകന്മാരുടെ അഭാവം, ഇവ സൺഡേസ്കൂൾവേലയുടെ അഭിവൃദ്ധിക്കു കാര്യമായതടസ്സമായിരിക്കുന്നുണ്ടു്. ഓരോ സ്ഥലത്തു സഞ്ചരിച്ചു് അവിടത്തെ സ്ഥിതിഗതികൾ മനസ്സിലാക്കി വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുന്നതിനു് ശമ്പളത്തോടുകൂടെയൊ സൗജന്യമായോ വേലചെയ്യുന്ന സഞ്ചാരസിക്രട്ടറിമാരോ ഇൻസ്പെക്ടർമാരോ ഉണ്ടായിരുന്നെങ്കിൽ സൺഡേസ്കൂൾവേലയ്ക്കു ഒരുവലിയസഹായമായിരുന്നേനേ.

സണ്ടെസ്കൂൾ വേലയുടെ കാര്യക്ഷമമായ നടത്തിപ്പിന് പലവിധപ്രയാസങ്ങൾ ഇപ്പോൾ അനുഭവിച്ചുവരുന്നുണ്ട്. എഴുതിയയച്ചാൽ അത്യാവശ്യപ്പെട്ട സംഗതികൾക്കു കൂടെയും തക്ക സമയത്തു മറുപടികിട്ടുക അസാദ്ധ്യം. ചോദ്യക്കടലാസുകൾ എത്രവീതം അയയ്ക്കണമെന്ന് ആവശ്യപ്പെട്ടതിൽ ചുമതലബോധമുള്ള ചുരുക്കം ചില സ്കൂളുകളിൽ നിന്നും മാത്രമെ സമയത്തിനു മറുപടികിട്ടിയിട്ടുള്ളു. മറുപടി അയയ്ക്കുന്നവർ തന്നെയും അവരുടെ ശരിയായ മേൽവിലാസം അറിയിക്കാറില്ല. അത്യാവശ്യപ്പെട്ട ചെലവുകൾക്കു അതാതുസ്ഥലത്തുള്ള ഓരോവീട്ടിൽ നിന്നും നാഴിയരിയിൽ കുറയാതെ പിരിച്ചു അതിന്റെ പണം അയച്ചുതരണമെന്നു സണ്ടെസ്കൂൾ അദ്ധ്യാപകന്മാർക്കു എഴുതിയതിൽ നാലോ അഞ്ചോ സ്കൂളുകൾ മാത്രമെ ആ വകപണം ഇവിടെ അയച്ചുതന്നിട്ടുള്ളു എന്നറിയുമ്പോൾ ഇപ്പോഴത്തെ അദ്ധ്യാപകന്മാരുടേയും ചുമതലക്കാരുടേയും ഉത്സാഹം എത്രയുണ്ടെന്നു അനുമാനിക്കാവുന്നതാണ്. നിസ്സാരമായ ഈ തുക പിരിച്ചെടുക്കുന്നതിനു ആണ്ടിൽ ഒരിക്കൽ മാത്രം അല്പമൊന്നു ബദ്ധപ്പെട്ടാൽ മതിയാകുന്നതാണ്. അദ്ധ്യാപകന്മാരുടെ പരിശീലനാർത്ഥം നടത്തിവരുന്നസമ്മർക്ലാസ്സുകൾ കഴിഞ്ഞവർഷത്തിൽ നടത്താതിരുന്നതു് സൗകര്യമുള്ള സ്ഥലത്തു അദ്ധ്യാപകന്മാർ അതിനു ശ്രമിക്കാതെ ഇരുന്നതുകൊണ്ടാണ്. ഇതിനു പത്തോ പതിനഞ്ചോരൂപയിൽ കൂടുതൽ ചെലവിടേണ്ടിവരികയില്ലായിരുന്നു. അദ്ധ്യാപകന്മാരുടെ ഉപയോഗാർത്ഥം ഒരു മാസികയുണ്ടായാൽ കൊള്ളാമെന്നു പലരും എന്റെ പേർക്കു എഴുതിയയച്ചുകൊണ്ടിരിക്കുന്നു. അതു വളരെ അത്യാവശ്യമാണെന്നു എനിക്കും തോന്നുന്നു. മാസിക ആരംഭിക്കണമെങ്കിൽ പ്രാരംഭച്ചെലവുകൾക്കു കുറഞ്ഞപക്ഷം നൂറ്റിഅൻപതുരൂപാ കൈവശം ഉണ്ടായിരിക്കണം. അഞ്ഞൂറുവരിക്കാരെങ്കിലും ഉണ്ടാകാതെ മാസികനടന്നുപോകുന്നതല്ലാ. ഇതിനു കടമായിട്ടെങ്കിലും പണം തരുന്നതിനു നമ്മുടെ സമുദായത്തിൽ ആരും തന്നെ ഒരുക്കമല്ലാ. *

---

* സൺഡേസ്കൂൾ അദ്ധ്യാപകന്മാരുടെ യഥാർത്ഥ സഹകരണമുണ്ടാകുന്ന പക്ഷം, 'വൈദികൻ' മാസികയിൽ സൺഡേസ്കൂളുകളുടെ ഉപയോഗാർത്ഥം ഏതാനും വശങ്ങൾ വർദ്ധിപ്പിക്കുവാൻ ഞങ്ങൾ തയാറാണ്. [മാനേജർ]



ഈ വക പ്രയാസങ്ങൾ നീക്കുന്നതിന് സൺഡേസ്കൂൾ വേലയുടെ അഭിവൃദ്ധിയിൽ യഥാർത്ഥ താല്പര്യമുള്ള കുറെ ആളുകൾ ഉണ്ടാകേണ്ടതാണ് അത്യാവശ്യം. ഏകമനസ്സോടുകൂടി ആലോചനാപൂർവ്വം പ്രവൃത്തിക്കുന്നപക്ഷം എല്ലാ പ്രയാസങ്ങളും താമസമെന്യേ ദൂരീകരിക്കാവുന്നതാണ്. തല്ക്കാലസ്ഥിതിയിൽ സൺഡേസ്കൂളുകൾ ഊർജ്ജിതത്തിൽ വരുത്തുന്നതിനുള്ള ഒരു പദ്ധതി നിർണ്ണയിക്കുന്നതിനുവേണ്ടി താഴെ പറയുന്ന നിർദ്ദേശങ്ങൾക്കു ഒരു മറുപടിതരണമെന്ന് എല്ലാ സൺഡേസ്കൂൾ ചുമതലക്കാരോടും സവിനയം അപേക്ഷിച്ചുകൊള്ളുന്നു. (൧) സണ്ടെസ്കൂൾവേലയ്ക്കു് ഒരുമിച്ചുചേർന്ന് ഉത്സാഹിക്കുന്നതിന് തയാറുള്ളവരുടെ സമ്മതം (൨) സൺഡേസ്കൂളുകൾ ഇപ്പോൾ ഇല്ലാതിരിക്കുന്ന സ്ഥലങ്ങളും അതിന്റെകാരണങ്ങളും (൩) സ്കൂളുകൾ ഏർപ്പെടുത്തുന്നതിനു സൗകര്യമുള്ള സ്ഥലങ്ങൾ (൪) ഒരു സൺഡേസ്കൂൾ മാസികയുണ്ടായാൽ ഓരോ സ്ഥലത്തും എത്ര പ്രതികൾ ചെലവാക്കാൻ സാധിക്കും. (൫) പ്രാരംഭചെലവുകൾക്കുവേണ്ടി ഒരു വർഷത്തിനകം പലിശയോടുകൂടി തിരിച്ചുകൊടുക്കത്തക്ക കരാറിൽഏതെങ്കിലും ഒരു തുക അഡ്വാൻസു ചെയ്യാമെന്നുസമ്മതമുള്ളവർ. (൬) ഈയാണ്ടിൽ മദ്ധ്യവേനൽകാലത്തു സമ്മർക്ലാസുകൾ നടത്തുന്നതിനു ഭരമേൽക്കുവാൻ തയാറുള്ളആളുകൾ. (൭) ഇപ്പോൾ നടത്തിവരുന്ന സ്കൂളുകളിലുള്ളഓരോക്ലാസ്സിലേയും കുട്ടികളുടെയും അദ്ധ്യാപകന്മാരുടെയും പേരുകളടങ്ങിയ ഒരു റിപ്പോർട്ട്. (൮) സൺഡേസ്കൂളുകൾ ഉള്ള എല്ലാ ഇടവകകളിൽനിന്നും നാഴിയരി പിരിവു നടത്തിയ പണം എത്രയും വേഗത്തിൽ ഇവിടെ എത്തിച്ചുതരിക.

ഈ വിവരങ്ങൾ എന്നെ അറിയിക്കുന്നതിനു ഇപ്പോഴത്തെ സൺഡേസ്കൂൾ അദ്ധ്യാപകന്മാരും ഹെഡ്മാസ്റ്ററന്മാരും ചുമതലപ്പെടണമെന്നെനിക്കപേക്ഷയുണ്ട്. സൺഡേസ്കൂളിന്റെ അഭിവൃദ്ധിയെ പുരസ്കരിച്ചുള്ള ആരുടെയും സൃഷ്ടിപരമായ ഏതുപദേശവും നേരിട്ടു സ്വീകരിക്കുന്നതിനു തയാറാണ്.

(എം. ഡി. സിമ്മനാരി കോട്ടയം.)

# ക്രൈസ്തവസഭാ വാർത്തകൾ

—*—

### ഒരു ദൈവാലയം.

വൈസ്രോയി അവർകളുടെ ശ്രമഫലമായി പുതിയ തലസ്ഥാന നഗരത്തിന് അനുയോജ്യമായ വിധത്തിൽ ഡൽഹിയിൽ ഒരു ആംഗ്ലേയ ദൈവാലയം പണിതുവരുന്നു. ഇതിലേയ്ക്ക് ആകെ വേണ്ടിവരുന്ന മുപ്പത്തേഴായിരം പവനിൽ പിരിഞ്ഞതു കഴിച്ച് ബാക്കി പതിമൂവായിരം പവൻ സംഭാവന ചെയ്യണമെന്ന് ഐർവിൻ പ്രഭു അവർകൾ ബ്രിട്ടനിലെ ജനങ്ങളോട് അഭ്യർത്ഥിച്ചിരിക്കുന്നു.

### ഇൻഡ്യൻ ആംഗ്ലേയസഭാസുന്നഹദോസ്.

കൽക്കട്ടാ മെത്രാപ്പോലീത്താ അവർകളുടെ അദ്ധ്യക്ഷതയിൽ, അദ്ദേഹത്തിൻെറ ഭരണത്തിൽപെട്ട പതിനാലു മെത്രാസന ഇടവകകളിലെ ബിഷപ്പന്മാരുടെ ഒരു സുന്നഹദോസ് ഈ മാസത്തിൽ കൽക്കട്ടായിൽ വച്ച് നടക്കുന്നതാണ്. മദ്രാസ്, തിരുവിതാംകൂർ-കൊച്ചി, മധുര-തിരുനൽവേലി, രാമനാഥം-ഡോർണക്കൽ, എന്നീനാലു മെത്രാസന ഇടവകകളെ ബാധിക്കുന്ന തെന്നിന്ത്യൻ ഐക്യസഭാപദ്ധതി ആയിരിക്കും ഇതിലെ പ്രധാന ആലോചനാവിഷയം.

### മതപീഡ.

റഷ്യയിൽ ക്രിസ്തുമസ് പ്രമാണിച്ച് യാതൊരു ആഘോഷവും നടത്തിക്കൂടായെന്ന് സോവിയററു ഗവമ്മെൻറു ഈയിടെ ഉത്തരവു പുറപ്പെടുവിക്കയാൽ മതഭക്തരായ പലർ ജനനപ്പെരുനാളിൽ സംബന്ധിക്കുന്നതിന് പൊളണ്ടിലേക്ക് പുറപ്പെട്ടപ്പോൾ പട്ടാളക്കാർ അവരെ അതിർത്തികടത്തി വിടാതിരുന്നു നിമിത്തം അവർ വഴിയിൽ വച്ച് മഞ്ഞുകട്ടയുടെ മീതെ മുട്ടുകുത്തി പ്രാർത്ഥന നടത്തുകയുണ്ടായി.

### വൈസ്രോയിയുടെ ആഗമനം.

വൈസ്രോയി ഇർവിൻ പ്രഭു അവർകൾ കഴിഞ്ഞ ഡിസംബർ മാസത്തിൽ തിരുവിതാംകൂർ സന്ദർശിച്ച അവസരത്തിൽ കോട്ടയം സി. എം. ബി. യിൽ വച്ച് നമ്മുടെ മേല്പട്ടക്കാരുമായുള്ള സംഭാഷണമദ്ധ്യേ, സഭയിൽ സമാധാനം പുനസ്ഥാപിക്കേണ്ടതിനെപററി കാര്യമായി ഇരുകക്ഷികളോടും സംസാരിച്ചതായി അറിയുന്നു.

പ്രഭുവും പ്രഭ്വിയും തിരുവനന്തപുരം സുറിയാനിപ്പള്ളിയിൽ വി. കർബാനയിൽ സംബന്ധിച്ചു. ശുശ്രൂഷാനന്തരം കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഇരുവരെയും ആശീർവദിക്കയും അവർക്ക് ഓരോ പുസ്തകം സമ്മാനിക്കയും ചെയ്തു. മഹാറാണി റീജൻറു തിരുമനസ്സുകൊണ്ട് പള്ളിക്ക് സമ്മാനിച്ച വെള്ളിക്കുരിശ് പ്രഭു അവർകൾ പ്രത്യേകം കാണുകയുണ്ടായി. പ്രഭുവിനെയും പ്രഭ്വിയെയും പള്ളിയകത്തേക്ക് സ്വീകരിക്കയും, യാത്ര അയയ്ക്കുകയും ചെയ്തതു് കോട്ടയം ഇടവകയുടെ മാർഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു.

### ശ്രാദ്ധം.

കാലം ചെയ്ത കാതോലിക്കാബാവാ തിരുമനസ്സിലെ ഒന്നാമത്തെ ശ്രാദ്ധം, വാകത്താനം മത്തമറിയം പള്ളിയിൽ വച്ച് കഴിഞ്ഞ ധനുമാസം ൩൧-ാനു- മംഗളമായി നടന്നിരിക്കുന്നു. നി. വ. ദി. മ. ശ്രീ മോറാൻമാർ ബസ്സേലിയോസ് ബാവായും നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ് എപ്പിസ്കോപ്പായും അനേകം പട്ടക്കാരും ശെമ്മാശ്ശന്മാരും അതിൽ സംബന്ധിച്ചിരുന്നു.

### ഒരുകല്പന.

കാതോലിക്കാബാവാ തിരുമനസ്സിലെ കല്പനപ്രകാരം തിരുമനസ്സിലെയും മലങ്കര മെത്രാപ്പോലീത്തായുടെയും സന്നിധ്യത്തിൽ കോട്ടയം പഴയ പള്ളി പ്രതിപുരുഷന്മാരുടെ ഒരു യോഗം കൂടി ആലോചിച്ചതിൻെറ ഫലമായി മാർ ഏലിയാ ചാപ്പലിൽ ൧൦൦൦ രൂപാവരെയുള്ള സ്ത്രീധനസംഖ്യയ്ക്ക് പത്തിനു മുക്കാൽ വീതവും അതിൽ കൂടുതൽ വരുന്ന സ്ത്രീധനസംഖ്യയ്ക്ക് പത്തിന് അര വീതവും പത്താം ഓഹരി പിരിയ്ക്കണമെന്നും മററു വരുമാനങ്ങൾ മുൻകല്പനപ്രകാരം കൊടുത്തുകൊള്ളണമെന്നും കാണിച്ച് മലങ്കരമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്

ണ്ടു് കോട്ടയം ഭദ്രാസന ഇടവകകളിലെ പള്ളികൾക്കു് കല്പ
ന അയച്ചിരിക്കുന്നു.

എപ്പിസ്കോപ്പൽ സന്ദർശനം.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു
നി. വ. ദി. ശ്രീ തോമ്മസ് കോറെപ്പിസ്കോപ്പാ അവർകളുടെ ക്ഷ
ണം പ്രമാണിച്ചു് കഴിഞ്ഞമാസം ൨൦-ാംനു- മാരാമൺ മർത്തമ
റിയം പള്ളിയിൽ എത്തി നാലുദിവസം താമസിക്കുകയും അന
ന്തരം സുഖമില്ലാതിരിക്കുന്ന ബഹുനി മെത്രാപ്പോലീത്താ അവ
ർകളെ സന്ദർശിക്കുന്നതിനായി പെരുനാട്ടിനുപോകയും ആശ്ര
മത്തിൽ രണ്ടു ദിവസം താമസിച്ചതിനുശേഷം ൨൬-ാംനു- പാ
മ്പാടി ദയറായിലേക്കു് തിരിച്ചു പോരികയും ചെയ്തതായി അ
റിയുന്നു. യാത്രാമധ്യേ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്
അയിരൂരുള്ള ചില പള്ളികളും രോഗിയായ തേവർവേലിൽ
ഗീവറുഗീസുകത്തനാരെയും കുററിക്കണ്ടത്തിൽ അലക്സാണ്ടർ
കത്തനാരെയും സന്ദർശിക്കയുണ്ടായി.

പഴയസിമ്മനാരിചാപ്പൽ.

ഇരുപതു വർഷത്തോളം അടയ്ക്കപ്പെട്ടിരുന്ന പഴയസിമ്മ
നാരിച്ചാപ്പൽ മകരം ൧-ാംനു- തുറന്നുകൊടുത്തിരിക്കുന്നു. ൨-ാം
നു- ഞായറാഴ്ച പ്രസ്തുത ദേവാലയത്തിൽ മൂന്നിന്മേൽ കർബാ
ന അർപ്പിയ്ക്കുകയും വിവിധ സമുദായാംഗങ്ങളായ അനവധിയാളു
കൾ അതിൽ സംബന്ധിക്കയുമുണ്ടായി.

പുതിയ റമ്പാന്മാർ.

വന്ദ്യ ദിവ്യ ശ്രീമാന്മാരായ പീലിപ്പോസ് റമ്പാച്ചനും
ഗീവറുഗീസ് റമ്പാച്ചനും, പഴയസിമ്മനാരിയിൽ താമസിച്ച്
വൈദിക വിദ്യാർത്ഥികളുടെ അദ്ധ്യയനത്തിൽ ശ്രദ്ധിച്ചു വരുന്നു.

ദേവാലയ ശുദ്ധീകരണം.

പെരുവ എന്ന സ്ഥലത്തു് പുതുതായി പണികഴിപ്പിച്ചി
രിക്കുന്ന ദൈവാലയത്തിൻെറ ശുദ്ധീകരണം നി. വ. ദി. ശ്രീ.
മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്
കഴിഞ്ഞ മകരം ആറാംതീയതി നടത്തിയിരിക്കുന്നു. ഇതു സം
ബന്ധിച്ചു് കേമമായ ഒരു എതിരേല്പുമുണ്ടായിരുന്നു.

അബ്ദേദ് സ്ലീബോ.

സ്ലീബായുടെ ദാസന്മാർ എന്ന മിഷ്യനറി സമൂഹത്തി
ൻെറ അഞ്ചാമത്തെ വാർഷിക റിപ്പോർട്ട് സന്തോഷപൂർവ്വം കൈ
പ്പററിയിരിക്കുന്നു. പ്രസ്തുത സമൂഹത്തിനു് ഇപ്പോൾ ൮ അംഗ
ങ്ങളും ൧൦൦ സഹകരണ പ്രവർത്തകന്മാരും ഉണ്ടു്. അവരുടെ
ത്യാഗസമ്പൂർണ്ണമായ സുവിശേഷവേലയുടെ ഫലമായി ൫൦൦൦
ത്തോളം അധഃകൃതർ നമ്മുടെ സഭയിൽ ചേർന്നിട്ടുള്ളതായി അ
റിയുന്നതിൽ സന്തോഷിക്കുന്നു. അവരുടെ വേലസ്ഥലങ്ങളിൽ
പള്ളിക്കാരും സഭാംഗങ്ങളും അവരെ യഥാശക്തി സഹായി
ക്കുകയും സഹകരിക്കുകയും ചെയ്യുന്നുണ്ടെങ്കിലും, മൂവായിരം രൂ
പയോളം അധിക ചെലവു് ശേഷിച്ചിരിക്കുന്നതിനാൽ, സുറി
യാനി ക്രിസ്ത്യാനികളുടെ കൂട്ടായ സഹകരണത്തെ ക്ഷണി
ച്ചുകൊള്ളുന്നു.

ഭദ്രാസനഇടവകകളിലെ പ്രതിപുരുഷയോഗം.

പൗരസ്ത്യകാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു്, കൊ
ല്ലം, നിരണം, തുമ്പമൺ, ഈ ഭദ്രാസന ഇടവകകളിലെ പ
ള്ളിപ്രതിപുരുഷന്മാരുടെ യോഗം കണ്ടറ, മാവേലിക്കര, മാക്കാം
കുന്നു് ഈ സ്ഥലങ്ങളിൽ വിളിച്ചുകൂട്ടുകയും പതാര വീതം ക്ര
മീകരിക്കുന്നതു സംബന്ധിച്ചു് ഏതാനും നിശ്ചയങ്ങൾ പാസ്സാ
ക്കുകയും ചെയ്കയുണ്ടായി. മാർ ദീവന്ന്യാസ്യോസ് മെത്രാ
പ്പോലീത്തായും ഈ യോഗങ്ങളിൽ സംബന്ധിച്ചിരുന്നു.

കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് കുറിച്ചിയി
ൽ എത്തി രോഗിയായ സ്വ മാതാവിനെ സന്ദർശിച്ചശേ
ഷം പരുമലയ്ക്കു എഴുന്നള്ളിയിരിക്കുന്നു.

മാർ ദീവന്ന്യാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സു
കൊണ്ടു്, പഴയ സിമ്മനാരിയിൽ എഴുന്നള്ളി താമസിച്ചു വ
രുന്നു. തിരുമനസ്സുകൊണ്ടു ഒരു മാസക്കാലത്തോളം ഇവിടെ
തന്നെ താമസിക്കുന്നതാണു്.

മാർ ഗ്രീഗോറിയോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊ
ണ്ടു് നെടുമാവു്, മുണ്ടക്കയം, ഈ പള്ളികളിലെ പെരുന്നാളിൽ
സംബന്ധിക്കുന്നതിനായി അങ്ങോട്ടു് എഴുന്നള്ളുകയുണ്ടായി.

നസ്ര... ...ഗം.

**പെരുനാളാഘോഷം**

പാമ്പാടി യെറാപള്ളിയിലെ പെരുനാൾ കഴിഞ്ഞ മകരമാസം ൧൫-ാം തീയതി ആഘോഷപൂർവ്വം കൊണ്ടാടിയിരിക്കുന്നു. അതു പ്രമാണിച്ച് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ട് സ്ഥലത്തെ ഹിന്ദുക്കളും ക്രിസ്ത്യാനികളുമായ നൂറോളം ആളുകളെ ക്ഷണിച്ചു ഒരു ടീപ്പാർട്ടി സൽക്കാരം നടത്തുകയുണ്ടായി.

കുറെ നാൾ രോഗത്തിലായിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് സുഖമായി തിരുവല്ലായിൽ എത്തി താമസിച്ചു വരുന്നു.

---

# പുസ്തകാഭിപ്രായം.

## ശൈല നിഘണ്ടു

പ്രസ്തുത നിഘണ്ടുവിന്റെ എട്ടുവശം മാതൃകയായി അയച്ചുതന്നതു പരിശോധിച്ചതിൽ, ഗ്രന്ഥകർത്താവിന്റെ ശ്രമം വിജയപ്രദമായിതീരുന്ന പക്ഷം, അതു കൈരളിക്ക് നിസ്തുലമായ ഒരു ഭൂഷണമായിരിക്കുമെന്ന് അഭിപ്രായപ്പെടുവാൻ ഞങ്ങൾ ഒട്ടും മടിക്കുന്നില്ല. മിസ്റ്റർ രാമലിംഗംപിള്ള ക്ലേശഭൂയിഷ്ഠമെങ്കിലും, അതിമഹത്തായ ഒരു കൃത്യത്തിലാണ് തലയിട്ടിരിക്കുന്നതു്. ഇതിൽ അദ്ദേഹത്തെ ഞങ്ങൾ ഹൃദയപൂർവ്വം അനുമോദിക്കുകയും, ഈ ഗ്രന്ഥത്തിന് മംഗളമാശംസിക്കുകയും ചെയ്യുന്നു.

ഒരു തിരുത്തൽ.

കഴിഞ്ഞ ലക്കം മാസികയിൽ ൩൬-ാം വശം ൧൫-ാം വരിയിൽ "ശക്തിയുണ്ടായിരുന്നാൽ" എന്നതു്. ശക്തിയില്ലായിരുന്നാൽ എന്നു തിരുത്തിവായിക്കേണ്ടതാണ്.

---

# സുറിയാനി സഭാപഞ്ചാംഗം.

1930. ശ്ബോത്ത്—ഫെബ്രുവരി—മാർച്ച്. കുംഭം. 1105.

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ദിവസങ്ങൾ | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| 1 | 14 | 3 | വെള്ളി | |
| 2 | 15 | 4 | ശനി | * ദൈവാലയപ്രവേശം. |
| 3 | 16 | 5 | ഞായർ | |
| 4 | 17 | 6 | തിങ്കൾ | |
| 5 | 18 | 7 | ചൊവ്വ | |
| 6 | 19 | 8 | ബുധൻ | |
| 7 | 20 | 9 | വ്യാഴം | |
| 8 | 21 | 10 | വെള്ളി | |
| 9 | 22 | 11 | ശനി | |
| 10 | 23 | 12 | ഞായർ | വാങ്ങിപ്പോയ സകല വൈദികരുടേയും ഓർമ്മ. |
| 11 | 24 | 13 | തിങ്കൾ | |
| 12 | 25 | 14 | ചൊവ്വ | |
| 13 | 26 | 15 | ബുധൻ | |
| 14 | 27 | 16 | വ്യാഴം | |
| 15 | 28 | 17 | വെള്ളി | |
| 16 | 1 | 18 | ശനി | |
| 17 | 2 | 19 | ഞായർ | (പേത്രുത്താ) കോത്തിന ഞായറാഴ്ച |
| 18 | 3 | 20 | തിങ്കൾ | വലിയനോമ്പാരംഭം (ശുബ്കോനോ) |
| 19 | 4 | 21 | ചൊവ്വ | |
| 20 | 5 | 22 | ബുധൻ | |
| 21 | 6 | 23 | വ്യാഴം | |
| 22 | 7 | 24 | വെള്ളി | മാർ കേപ്പാ ശ്ലീഹായുടെ ഓർമ്മ |
| 23 | 8 | 25 | ശനി | മാർ അപ്രേമിന്റെ ഓർമ്മ. |
| 24 | 9 | 26 | ഞായർ | (കുഷ്ഠരോഗി) നോമ്പിൽ ൨-ാം ഞായറാഴ്ച. |
| 25 | 10 | 27 | തിങ്കൾ | |
| 26 | 11 | 28 | ചൊവ്വ | |
| 27 | 12 | 29 | ബുധൻ | |
| 28 | 13 | 30 | വ്യാഴം | |

* മാറാനായപ്പെരുനാളുകൾ.

# വൈദികൻ

---

സുറിയാനി സഭാംഗങ്ങളുടെ ആത്മികവും മതപരവുമായ അഭിവൃദ്ധി ആദർശമാക്കി, പൗരസ്ത്യകാതോലിക്കാബാവാ തിരുമനസ്സിലെ അനുമതിയോടുകൂടി നടത്തുന്ന ഏകമാസിക.

പത്രാധിപക്കമ്മെററി.

റവ: ഫാദർ സി. ജെ. സ്കറിയ, മല്പാൻ പഴയസിമ്മനാരി.
റവ: ഫാദർ വി. ഓ. ജോസഫ് ബി. ഏ. മല്ലപ്പള്ളി
ശ്രീമാൻ കെ. വി. ചാക്കോ ബി. ഏ.; എൽ. ററി.
ഹെഡ്മാസ്റ്റർ ട്രെയിനിംഗ് സ്കൂൾ നിരണം.

വരിസംഖ്യ ആണ്ടിൽ ഒന്നര രൂപാ മാത്രം. മുൻകൂർ പണമടച്ചോ വി. പി. അയപ്പാൻ സമ്മതിച്ചോ അപേക്ഷിക്കേണ്ടതാണ്.

മാനേജർ, വൈദികൻ.
പഴയസിമ്മനാരി കോട്ടയം.

# അറിയിപ്പ്.

—(o)—

ഒന്നാം ലക്കം മാസികയോടുകൂടി അയച്ചിരുന്ന കാർഡു അയച്ചിട്ടില്ലാത്തവർ, കാർഡു പൂരിപ്പിച്ച് അയച്ചുതരികയും മാസികയുടെ വരിക്കാരായി പേർ രജിസ്റ്റർ ചെയ്തിട്ടുള്ളവർ വരിസംഖ്യ എത്രയും വേഗത്തിൽ അയച്ചു തരികയും ചെയ്യണമെന്നപേക്ഷ.

മാസികയുടെ വരിസംഖ്യ പിരിക്കുന്നതിനു ഞങ്ങളുടെ ഏജൻറന്മാർ തെക്കൻപ്രദേശങ്ങളിലേക്കു ഉടൻതന്നെ വരുന്നതാണു. വരിക്കാർ അവരുടെ പക്കൽ പണം ഏല്പിച്ച് രസീതുവാങ്ങി കൊള്ളേണ്ടതാകുന്നു.

മാസിക സംബന്ധമായ എഴുത്തുകളിൽ വരിക്കാർ അവരുടെ രജിസ്റ്റർ നമ്പർ കൂടെ കാണിച്ചിരിക്കണം.

മാനേജർ.

---

Printed and published by K. P. Varghese at the Popular Press, Kottayam.